# യാക്കോബായ പാത്രിയക്കീസ



കെ. എൻ ദാനിയേൽ കൂട്ടിച്ചേർത്തു പ്രസിദ്ധപ്പെടുത്തുന്നതു.

---

## സംഗതിവിവരം.



---




PRINTED BY M. C. KURIEN

AT THE D. V. PRESS,

TIRUVALLA.

1907.


---

വില ചക്രം രണ്ടര

✲ ഈ പുസ്തകം ൧-ാം അദ്ധ്യായം ൧-ാംഭാഗം എന്നു പറയേണ്ടതിനു ൧: ൧ എന്നാണ് ഇതിൽ പറഞ്ഞിട്ടുള്ളത്.

ഈ പുസ്തകത്തിനു വിചാരിച്ചതിൽ അധികം ചിലവു വന്നുപോയതുകൊണ്ടു സഭാതാരക വരിക്കാൎക്കൊന്നര ചക്രവും മറ്റുള്ളവൎക്കു രണ്ടര ചക്രവും വില വച്ചിരിക്കുന്നു. ഇതും മുതൽ മുഴുവൻ ഈടാകത്തക്ക വിലയല്ലാ. ഇതിൽ വരാവുന്ന നഷ്ടത്തിന്റെ പരിഹരണത്തിനും വേറെ ചില പുസ്തകങ്ങളുടെ പ്രസിദ്ധീകരണത്തിനുമായി മാന്യ സഹൃദയന്മാരുടെ സഹായങ്ങളെ അപേക്ഷിച്ചുകൊള്ളുന്നു.

തുലാം ൧൫-ാം൹-യിലെ സഭാതാരക ചിലൎക്കെല്ലാം വി. പി. ആയി അയക്കുന്നതാണ്. അതിന്റെകൂടെ ഈ പുസ്തകത്തിന്റെ വിലകൂടെ ചുമത്തുന്നതായിരിക്കും. ശേഷമുള്ളവൎക്കു വൃശ്ചികമാസത്തിലെ താരക വി. പി. ആയിട്ടയക്കും. വൃശ്ചികമാസത്തിനകം പണം അടക്കാത്തവൎക്കു മേലാൽ പത്രം അയക്കുന്നതല്ലാ. ഒട്ടുവളരെ ആളുകൾക്കു വി. പി. ഫോറം തയ്യാറാക്കി അയക്കുന്നതു വലിയ ഭാരമാകയാൽ എല്ലാവരും ദയ ചെയ്തു പണം ഇങ്ങോട്ടു അയച്ചുതരണമെന്നപേക്ഷിക്കുന്നു.

എന്നു മലങ്കര സഭാതാരക മാനേജർ

**അടിസ്ഥാനം.** വേദവാക്യങ്ങളെ പൂൎവ്വ പിതാക്കളുടെ ഉപദേശങ്ങളാകുന്ന പാരമ്പൎയ്യം കൊണ്ടാണ് വ്യാഖ്യാനിക്കേണ്ടതെന്നുള്ള വാദത്തെ ഖണ്ഡിക്കുന്ന ഒരു പുസ്തകം താരകയിൽ പത്രികാധിപരുടെ വെല്ലുവിളി അനുസരിച്ചു എഴുതപ്പെട്ട പ്രസംഗങ്ങൾ പരിഷ്കരിച്ചും, വിസ്തരിച്ചും പുസ്തകമാക്കപ്പെട്ടതു. താരകയിലെ ലേഖനം എന്ന നിലയിൽ ൭൮-ാമാണ്ടു തുടങ്ങി ൭൯-ാമാണ്ടുവരെ പത്രികാധിപരുടെ മറുപടിക്കു കാത്തിരുന്നു. നാലഞ്ചു മാസത്തിനിടയിൽ പുസ്തകത്തിനു മറുപടി പറയാമെന്നു ൭൯ മിഥുനത്തിലെ പത്രികയിൽ പറഞ്ഞിരുന്നു. ഇതുവരെ മറുപടി കണ്ടിട്ടില്ലാ. പിതാക്കന്മാർ തമ്മിൽ അശേഷം യോജിക്കാത്തവരും പച്ച വേദവിപരീതങ്ങളും മൂഢോപദേശങ്ങളും പഠിപ്പിച്ചിട്ടുള്ളവരും പരിശുദ്ധന്മാരോടുള്ള അപേക്ഷ മുതലായ യാക്കോബായ ഉപദേശങ്ങളെ ഖണ്ഡിക്കുന്നവരാണെന്നു ഈ പുസ്തകത്തിൽ നിന്നു കാണാം. വില ചക്രം ൧൨. തപാൽകൂലി സൌജന്യം.

## ശുദ്ധിപത്രം.

| | അബദ്ധം | സുബദ്ധം |
|---|---|---|
| ൧൪-ാം പുറം അവസാനവരി | ൩: മറുപടി ൨, ൩, ൪ | മറുപടി ൩: ൨, ൩൪ |
| ൧൫ " ൧-ാം നോട്ടു | ൩: ൯, ൬ | ൩: ൯ |
| ൧൬ " ൧-ാം നോട്ടു | ൯: ൭ | ൯: ൬ |
| ൧൭ " ൧-ാം നോട്ടു | ൯: ൯ | ൯: ൯ ൰ |
| ൨൪ " ൧-ാം നോട്ടു | ൯: ൧ | ൯: ൬ |
| ൨൮ " ൧-ാം നോട്ടു | ൯: ൮ | ൯: ൪ |
| ൩൰ " ൧-ാം നോട്ടു | ൩: ൧-൪ | ൩: ൨-൪ |
| ൩൯ " ൧൨-ാം വരി | ൪: ൨ | ൪: ൧൰ |

൧൦-ാംഭാഗം ൧൭-ാം പുറത്തല്ല ൧൮-ാം പുറത്താണു ആരംഭിച്ചിരിക്കുന്നതു.

൨൯-ാം പുറത്തു ൩-ാം അദ്ധ്യായത്തിന്റെ ഒടുവിൽ ചെറിയക്ഷരത്തിൽ ചേൎത്തിരിക്കുന്നതിന്റെ വിളമ്പിൽ ൬-ാംഭാഗം എന്നു വേണ്ടതാണ്.

# പ്രസ്താവന.

എം. എൻ. ഓ യുടെ ആദ്യലേഖനം പ്രസിദ്ധപ്പെടുത്തിയ താരകയിൽ ഞാൻ എഴുതിയിരുന്നതാവിതു:— "ഈ ലേഖനം മുമ്പുതന്നെ താരകയാപ്പീസിൽ ഇരുന്നതാണ്. താരകയുടെ മുടക്കംകൊണ്ടു പ്രസിദ്ധപ്പെടുത്തുവാൻ ഇടയാകാഞ്ഞതാണെന്നു തോന്നുന്നു. പല സംഗതികളും ഈ ലേഖനത്തിൻെറ പ്രസിദ്ധീകരണത്തിന്നായി ഞങ്ങളെ പ്രേരിപ്പിച്ചിട്ടുണ്ടു എന്നു മാത്രമെ തല്ക്കാലം പറയുന്നുള്ളു. ഇതു സംബന്ധിച്ചു ഞങ്ങൾക്കു പറവാനുള്ളതെല്ലാം വേറൊരു അവസരത്തിൽ പറയുന്നതാണ്"

പിന്നീടു ഇതു സംബന്ധിച്ചു വൃ. മിഥുനത്തിലെയും കൎക്കടകത്തിലെയും താരകകളിൽ ഞാൻ എഴുതിയിരുന്നതു താഴെ ചേൎക്കുന്നു.

"എം. എൻ. ഓയുടെ കഴിഞ്ഞ ലേഖനം യാക്കോബ്യരുടെ ഇടയിൽ അല്പമല്ലാത്ത ഇളക്കം ഉണ്ടാക്കിയിരിക്കുന്നു. ഒരു യാക്കോബ്യൻ പേരു വയ്ക്കാതെ ഞങ്ങളുടെ പേൎക്കു അയച്ച ഒരു എഴുത്തിൽ ഇതുകൊണ്ടു "എൻെറ ഹൃദയം തകരുന്നു" എന്നെഴുതിയിരിക്കുന്നു. ചിലർ പിരാകുന്നു. ചിലർ ഞങ്ങളെ കുത്തണമെന്നും വെട്ടണമെന്നും പറയുന്നു. ഞങ്ങളുടെ മെത്രാപ്പോലീത്തന്മാരെ അസംബന്ധമായിട്ടു ദുഷിച്ചു പലപ്രാവശ്യം പത്രികാധിപർ എഴുതിയാറെ ഞങ്ങൾ യാതൊരു ധൃതിയുമുണ്ടാക്കിയില്ല. കൊള്ളാവുന്നവരുടെ മുമ്പിൽവെച്ചു വായിപ്പാൻ കൊള്ളരുതാത്ത ആഭാസമായ ഒരു വാക്കും പ്രസ്തുത ലേഖനത്തിൽ ഉപയോഗിച്ചിട്ടില്ലെന്നു തീൎച്ചയാണു. പ്രസ്തുതലേഖനത്തിൻെറ പ്രസിദ്ധീകരണത്തിന് ഞങ്ങളെ അനുവദിക്കയും ഉത്സാഹിപ്പിക്കയും ചെയ്തതു ചില യാക്കോബ്യരാണ്. കഴിഞ്ഞ താരക പുറപ്പെടുന്നതിനു അല്പം മുമ്പു ഒരു മാന്യനായ യാക്കോബ്യനും ഞങ്ങളുമായി താഴെ വരുന്ന സംഭാഷണം ഉണ്ടായി.

യാക്കോബ്യൻ—നവീകരണ മെത്രാന്മാർ വേഷധാരികൾ ആണെന്നും മറ്റും ഞങ്ങൾക്കു പറയാം. അതു സത്യമാണു. അതുപോലെ ഞങ്ങളുടെ മെത്രാച്ചന്മാരെപ്പറ്റി നിങ്ങൾക്കു പറവാൻ പാടില്ലാ. പറഞ്ഞാൽ നിങ്ങളെ പ്രോസിക്യൂട്ടു ചെയ്യും.

ഞങ്ങൾ—എന്നാൽ യാക്കോബായ പാത്രിയൎക്കീസു വേഷധാരിയാണെന്നു വാദിക്കുന്ന ഒരു ലേഖനം താരകയാപ്പീസിൽ ഇരിപ്പുണ്ട്. അതു അടുത്ത പത്രത്തിൽ പ്രസിദ്ധം ചെയ്യട്ടോ? നിങ്ങൾക്കു മുഷിച്ചിൽ ഒന്നും ഇല്ലല്ലോ. നിങ്ങൾക്കു ദണ്ഡം ഉണ്ടാകരുതെന്നോരു മൎയ്യാദ വിചാരിച്ചാണ് ഞങ്ങൾ ഇങ്ങിനെയൊന്നും പറയാത്തതു്.

യാക്കോബ്യൻ—മുഷിച്ചിൽ ഒന്നും ഇല്ലാ. പ്രസിദ്ധം ചെയ്യണം.

ഇതുപോലെ വേറെ ചില യാക്കോബ്യരും പറഞ്ഞിട്ടുണ്ടു. ആവശ്യപ്പെട്ടാൽ അവരുടെ പേരു പ്രസിദ്ധപ്പെടുത്താം. മാൎത്തോമ്മാ സഭാമേലദ്ധ്യക്ഷന്മാൎക്കു സ്ഥാനം ഇല്ലെന്നുള്ളതിലേക്കു അനേക യാക്കോബ്യരും മനസ്സിൽ കരുതിയിരിക്കുന്ന തെളിവു അവരെ വേഷധാരികളെന്നും മറ്റും കൂടക്കൂടെ പറഞ്ഞാറെ അതുകൊണ്ടു ഒരു കേയിസ്സും ഉണ്ടാകാതെ ഇരിക്കുന്നതത്രെ. ഇതു അബദ്ധമാണെന്നു ഇപ്പോഴാണു ടി യാന്മാൎക്കു മനസ്സിലായതു്. അവരെ ഈ കാൎയ്യം മനസ്സി

ഷാക്കാൻ മറെറാരു വഴിയുമില്ല. ഞങ്ങളുടെ മേലദ്ധ്യക്ഷന്മാരെ മര്യാദാതിക്രമമായും അസംബന്ധമായും ദൂഷിക്കുന്ന ലേഖനം വായിച്ചു തല കുലുക്കി ചിരിച്ചുംകൊണ്ടു 'ഹാ പീലിപ്പോച്ചൻ എന്തു മിടുക്കൻ' എന്നു പറയുന്ന വിദ്വാന്മാർ ഇപ്പോൾ ധൃതി കൂട്ടുകയും പ്രസ്തുത ലേഖനത്തെ കുററം പറകയും ചെയ്യുന്നതായി കേൾക്കുന്നതു ഞങ്ങളുടെ ഉള്ളത്തിൽ അളവില്ലാത്ത ആശ്ചര്യത്തെ ഉളവാക്കുന്നു. ഇപ്പോൾ മിക്ക യാക്കോബ്യരും പത്രികയുടെ ശകാരങ്ങളെ കുററം പറയുന്നു. ശ്രേഷ്ഠ ഗുണങ്ങൾ കൊണ്ടും വിവേകം കൊണ്ടും സർവ്വഥാ പൂജ്യന്മാരായ പലരും യാക്കോബായ സഭയിലുണ്ട്. അവർ ഇടവക പത്രികയുടെ സമ്പ്രദായങ്ങളെ പണ്ടേ കുററം പറയുന്നവരാണ. അവർ പ്രസ്തുത ലേഖനത്തെയും കുററം പറയുന്നതു ഞങ്ങൾക്കു സന്തോഷമാണ്. എന്നാൽ അങ്ങിനെയുള്ളവരുടെ മേലും ഒരു കുററം ആരോപിപ്പാനുണ്ട്. അവർ ഇടവകപ്പത്രികയെ രഹസ്യമായിട്ടല്ലാതെ പരസ്യമായി കുററം പറഞ്ഞിട്ടില്ല. 'നവീകരണ മെത്രാന്മാർ മെത്രാന്മാരൊ വേഷധാരികളൊ?' എന്നു തലവാചകത്തോടുകൂടെ എഴുതിയ ആ അസംബന്ധമായ ലേഖനത്തെ മാന്യനായ ഒരു ഒററ യാക്കോബ്യനെങ്കിലും പരസ്യമായി കുററം പറഞ്ഞിരുന്നു എങ്കിൽ എം. എൻ ഓയുടെ ലേഖനം വെളിയിൽ വരികയില്ലായിരുന്നു.”

“യാക്കോബ്യരുടെ ചില വാദങ്ങളുടെ അസംബന്ധതയെ വെളിപ്പെടുത്തുന്നതിനും അന്യരുടെ മനോവികാരങ്ങളെ ഗണ്യമാക്കേണ്ട ആവശ്യത്തെ ബോധപ്പെടുത്തുന്നതിനുമായി ഇപ്രകാരമുള്ള കഠിനപദങ്ങൾ പ്രയോഗിക്കുന്നതിനനുവദിച്ചിട്ടുള്ളതാണ്. യാക്കോബ്യരിൽ പാശ്ചാത്യവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവർകൂടെയും ഈ തത്വം മനസ്സിലാക്കാതെ പത്രികയെ താങ്ങുന്നുണ്ട്. കോട്ടയത്തു മാർത്തോമ്മാ സിമ്മനാരിയിൽ ജാതിമതഭേദമെന്യേ സകലരും കൂടിയിരുന്ന ഒരു യോഗത്തിൽ പ്രാർത്ഥിച്ച സമയം യാക്കോബ്യരായ ചില വല്യ ആളുകൾ തലപ്പാവും തലയിൽ വെച്ചുംകൊണ്ടു കസേരയിൽ ചാരി ഇരുന്നുകളഞ്ഞു. പിന്നൊരിക്കൽ നാരായണ സ്വാമിയെന്നൊരാളിൻെറ പ്രസംഗം കേൾക്കുന്നതിനായി കോട്ടയത്തു ഒരു മീററിംഗ് ഉണ്ടായി. ആ മീററിംഗിൻെറ അവസാനത്തിൽ ഹിന്ദുക്കൾ എഴുനേററുനിന്നു ഭഗവൽ ഗീത ചൊല്ലി ജപിച്ചപ്പോൾ എഴുനേററു നില്ക്കയും എഴുന്നേല്ക്കാത്തവരെ കുററം പറകയും ചെയ്തതു മാർത്തോമ്മാസിമ്മനാരിയിൽവച്ചു പ്രാർത്ഥനസമയത്തു തലയിൽ തലപ്പാവും വച്ചുംകൊണ്ടു ചാരിയിരുന്ന യാക്കോബ്യൻ തന്നെ ആയിരുന്നു. എന്നാൽ യാക്കോബ്യരോടും മററും മര്യാദയുള്ളവരായിരിക്കണമെന്നുള്ള പ്രമാണം സ്വീകരിച്ചിരിക്കുന്നവരായിട്ടു മാർത്തോമ്മാസമുദായത്തിൽ ഒരു വല്യ ഭൂരിപക്ഷമുണ്ടെന്നു ഞങ്ങൾക്കു ധൈര്യമായി പറയാം.”

എം. എൻ. ഒയുടെ ലേഖനത്തിൽ പ്രദർശിപ്പിച്ചിരിക്കുന്ന ആത്മാവിനെ ഞാൻ സമ്മതിക്കുന്നില്ല. അതു പത്രികാധിപരുടെ ആത്മാവാണ്. “ശകാരങ്ങളും അസഭ്യങ്ങളുമായ വാക്കുകളും ഒഴിച്ചുള്ള പത്രികാധിപരാണ് എം. എൻ. ഒ. എന്നു മനസ്സിലാക്കിക്കൊള്ളണം.” എന്നു ഞാൻ മുമ്പേതന്നെ പ്രസ്താവിച്ചിട്ടുള്ളതാണ്. മദ്രാസ് ക്രിസ്ത്യൻകോളജ് മാഗസ്സിനിൽ തില്ലൈഗോവിന്ദൻ എന്നു പേരുവച്ചു ഒരാൾ ചില ലേഖനങ്ങൾ എഴുതിയിരുന്നു. അതിനെസംബന്ധിച്ചു ടി പത്രത്തിൻെറ പത്രാധിപർ പറഞ്ഞിട്ടുള്ളതുതന്നെയാണ് സഭാതാരക പത്രാധിപർ എന്ന നിലയിൽ എനിക്കും പറവാനുള്ളതു. അതു താഴെ ചേർക്കുന്നു. “കുറേനാളുകൾക്കു മുമ്പു തൻെറ അഭിപ്രായത്തെ ഞങ്ങളുടെ പത്രത്തിൽ എഴുതിയിരുന്ന സരസനായ പുരുഷൻ [തില്ലൈഗോവിന്ദൻ] ഒരു കല്പിതപുരുഷനാണ. തൻെറ

അഭിപ്രായങ്ങളിൽ നിന്നു ഭേദപ്പെട്ട അഭിപ്രായങ്ങളെ അവനേക്കൊണ്ട [അതായതു തിരുവെഴുത്തുകാരനേക്കൊണ്ട] പറയിപ്പിക്കുന്നതിനു അവന്റെ സ്രഷ്ടാവിനു സർവ്വദാ സ്വാതന്ത്ര്യമുണ്ടു." N. S. Vol. VII. NO. I. p. 38. എം. എൻ. ഒയുടെ സ്രഷ്ടാവു ഞാനാണെന്നു പത്രിക പറയുന്നു. അങ്ങിനെ വിചാരിക്കുന്നതിനു ഇനിക്കു വിരോധമൊന്നുമില്ല. അതിൽ പ്രദർശിപ്പിച്ചിരിക്കുന്ന ആത്മാവു എന്റേതു അല്ലെന്നു മാത്രമെ ഇനിക്കു വാദിച്ചിട്ടു കാര്യമുള്ളു. മദ്രാസ് ക്രിസ്ത്യൻ കോളെജ് പ്രൊഫസറും തത്വശാസ്ത്രപാണ്ഡിത്യംകൊണ്ടു തെക്കെ ഇൻഡ്യയിൽവച്ച് അദ്വിതീയനുമായ മിസ്റ്റർ എ. ജി. ഹോഗ് എം. എ. ആണ് ടി. പത്രത്തിന്റെ പത്രാധിപർ എന്നുള്ള സംഗതി പ്രത്യേകം സ്മരണീയമാണ്. ഒരു കല്പിത പുരുഷന്റെ പേരുവച്ചു ഒരാൾ ഒരു പത്രത്തിൽ ഒരു ലേഖനം എഴുതിയാൽ ആ ലേഖനത്തിൽ കാണുന്ന ആത്മാവിനു പത്രാധിപരൊ ലേഖകനൊ ഉത്തരവാദിയാകയില്ലെന്നു ഈദ്ദേഹം സ്പഷ്ടമായി പറയുന്നു. എന്നാൽ മിസ്റ്റർ ഇ. എം. ഫിലിപ്പോസിന്റെ ദൃഷ്ടിയിൽ മിസ്റ്റർ ഹോഗ് എന്തിരിക്കുന്നു?

ഈ ലേഖനം മുമ്പുതന്നെ താരകയാപ്പീസിൽ ഇരുന്നതാണെന്നു പറഞ്ഞതു കള്ളമാണെന്നു പത്രിക വാദിക്കുന്നു. പത്രിക തന്റെ തോതുകൊണ്ടു എന്നേയും വിധിക്കുന്നതിൽ ഞാൻ ആശ്ചര്യപ്പെടുന്നില്ല. എന്നാൽ സംശയമുള്ളവർ ഉണ്ടെങ്കിൽ ഇനിക്കു മുമ്പെ സഭാതാരക പത്രാധിപരായിരുന്ന മിസ്റ്റർ പി. ഐ. ഉമ്മനോടു ചോദിക്കട്ടെ. മിസ്റ്റർ പി. ഐ. ഉമ്മൻ ഇരവിപേരൂർ തിരുവല്ലാ എന്നു മേൽവിലാസം വച്ചെഴുതിയാൽ അദ്ദേഹം മറുപടി അയച്ചുതരും.

ഈ വാദവിഷയങ്ങളെ പുസ്തകമായി പ്രസിദ്ധപ്പെടുത്തുന്നതിനുണ്ടായ കാരണംകൂടെ പറയാം. അശേഷം പരമാർത്ഥമില്ലാതെ പത്രിക ജയഘോഷം കൊണ്ടാടുന്നതു കണ്ടപ്പോൾ ഞാൻ താഴെ വരുന്ന എഴുത്തു പത്രികാധിപർക്കു അയച്ചു.

"ഞാൻ താങ്കളുടെ കഴിഞ്ഞ പത്രിക വായിച്ചു. ജയഘോഷത്തിൽ പ്രയോഗിക്കേണ്ട പദങ്ങൾ ഒന്നുമതിൽ വിട്ടിട്ടില്ല. പത്രികയും താരകയും കൂട്ടിവച്ചു വായിക്കുന്നവർ ദുർല്ലഭമാകയാൽ പത്രികയുടെ ജയവും താരകാലേഖകന്റെ തോൽവിയും ജനങ്ങൾക്കു വേണ്ടതുപോലെ സ്പഷ്ടമാകുന്നില്ല. അതുകൊണ്ടു പാത്രിയർക്കാസ്ഥാനത്തെയും ഇപ്പോഴത്തെ പാത്രിയർക്കീസുബാവാ അവർകളെയും സംബന്ധിച്ചുണ്ടായിട്ടുള്ള പ്രതിവാദങ്ങൾ കൂട്ടിച്ചേർത്തു ഒരു പുസ്തകമാക്കുന്നതായാൽ ജയതോൽവികൾ സ്പഷ്ടീകരിക്കപ്പെടുന്നതാണ്. ജയത്തെപ്പറ്റി നിങ്ങൾ ഭാവിക്കുന്ന ഭാവത്തിന്റെ ഒരംശമെങ്കിലും നിങ്ങളുടെ ഹൃദയത്തിൽനിന്നു വരുന്നവയാണെങ്കിൽ ഈ ലേഖനങ്ങൾ ഒരുമിച്ചു ചേർത്തു പുസ്തകമാക്കുന്നതിനു നിങ്ങൾ അത്യുത്സാഹി ആയിരിക്കുമെന്നു വിശ്വസിക്കുന്നു. ചിലവിൽ പകുതിയൊ അല്ലാത്തപക്ഷം മൂന്നിലൊരംശമൊ ഏൽക്കാൻ നിങ്ങൾക്കു മനസ്സുണ്ടെങ്കിൽ ശേഷം ഞാൻ ഏറ്റുകൊള്ളാം."

ഇതിന് പത്രികാധിപരുടെ മറുപടികൾ താഴെ ചേർക്കുന്നു.

കോട്ടയം.

൲൮൨ കർക്കടകം, ൯.

"ഇനിക്കു സമുദായംവക പണമില്ലാ. സ്വന്തകയ്യിൽ നിന്നു ഈ വകയ്ക്കു ചിലവുചെയ്വാൻ തയാറുമില്ലെന്നു അറിയിച്ചുകൊള്ളുന്നു. എഴുത്തുകാരൻ കെ. എം. സിക്കൊ പത്രികമാനേജർക്കൊ സമ്മതമുണ്ടെങ്കിൽ അറിയിക്കാം."

കോട്ടയം,

൲൱൭ കക്കടകം, ൧൧.

"നിങ്ങളുടെ എഴുത്തിനു എന്നെസംബന്ധിച്ചിടത്തോളം ഇന്നലെ മറുപടി അയച്ചിട്ടുണ്ടല്ലോ. അതിൽ പറഞ്ഞിരുന്നതുപോലെ പത്രികാമാനേജർ റമ്പാച്ചൻഅവർകളോടു ആ കാര്യം സംബന്ധിച്ചു ഇന്നു സംസാരിച്ചതിൽ അദ്ദേഹം ചില സംശയങ്ങൾ ഉച്ചരിക്കുന്നതിനു നിങ്ങളുടെ മറുപടി കിട്ടേണ്ടിയിരിക്കുന്നു. താരകയിലും പത്രികയിലും ഈ രണ്ടുലക്കങ്ങളിലുണ്ടായ വാദലേഖനങ്ങൾ മാത്രം ഒരുമിച്ചുകൂട്ടി അച്ചടിപ്പിച്ചു വാദം നിൎത്തണമെന്നാണോ നിങ്ങളുടെ താല്പൎയ്യം? അല്ലാ ഇപ്പോൾ കഴിഞ്ഞതും ഇനി തുടരാവുന്നതുമായ ലേഖനങ്ങൾ കൂടെ ഉൾപ്പെടുത്തി കുറേ കഴിഞ്ഞിട്ടു കടശിയിൽ അച്ചടിക്കണമെന്നോ? ഇതേവരെ കഴിഞ്ഞതുമാത്രമാണെങ്കിൽ അത്രത്തോളം മാത്രം ചേൎന്നയാൾ കടശ്ശിയിൽ ഞങ്ങളുടെ അറിവുകൂടാതെവല്ല റിമാൎക്കും കൂടെ ചേൎത്തടിക്കുമോ? ഇങ്ങിനെ അടിക്കുന്ന പുസ്തകങ്ങൾ വിലക്കു വില്ക്കാനോ ദാനം ചെയ്യാനോ? വില്ക്കാനെങ്കിൽ വിററുകിട്ടുന്ന മുതലിന്റെ ചിലവെന്തു? ഈ വിവരങ്ങൾ അറിവാൻ റമ്പാച്ചൻ ആവശ്യപ്പെടുന്നതിനാൽ മറുപടികണ്ടതിനു മേൽ തീൎച്ചപറയാമെന്നു പറയുന്നു."

ഇതിനു ഞാൻ താഴെ വരുന്നപ്രകാരം മറുപടി അയച്ചു.

"എം. എൻ. ഒയുടെ മറുപടി നിങ്ങൾക്കു അയച്ചു മറുപടിവരുത്തിനോക്കിയിട്ടു മറുപടി പറയേണ്ടതായി തോന്നിയാൽ അതിനും മറുപടി എഴുതി നിങ്ങൾക്കു അയക്കാം. ഏതായാലും അവസാനത്തിൽ നിങ്ങളുടേതു ചേൎക്കുന്നതിനു വിരോധമില്ലാ. പുസ്തകം ഭാഗിച്ചെടുത്തു വിററു മുതൽ ഈടാക്കാവുന്നതാണു്."

ഇതിനു പത്രികാധിപരുടെ മറുപടി താഴെ ചേൎക്കുന്നു.

൲൱൭. ൧൨. ൩൧.

"പത്രത്തിലെ പ്രതിവാദങ്ങൾ പുസ്തകമായി അടിക്കേണ്ട കാൎയ്യംകൊണ്ടു റമ്പാച്ചനുമായി പിന്നീടു ചോദിച്ചതിൽ അദ്ദേഹത്തിനു് ആ വകക്കു പണം മുടക്കാൻ അത്ര തൃപ്തി കാണുന്നില്ലാ. കാരണം ആവശ്യക്കാൎക്കു വായിക്കാൻ താരകയും പത്രികയും ഉണ്ടു്. പുസ്തകം വില്ക്കാനും കണക്കുതീൎക്കാനും ഒന്നും കഴികയില്ലെന്നു-മാത്രമല്ലാ മുതൽ ഈടാകുമൊ എന്നുകൂടെ സംശയമാണു്........"

ഈ മറുപടി മുമ്പേ തരാതെ വ്യവസ്ഥകൾ ചോദിച്ചതിന്റെ രഹസ്യം എനിക്കു മനസ്സിലാകുന്നില്ലാ.

മിഥുനമാസത്തിലെ താരകയിൽ പ്രസിദ്ധം ചെയ്തിരുന്നവയും മററുമായി എം. എൻ. ഒ.യുടെ ൧൧ചോദ്യങ്ങൾ പത്രികാധിപൎക്കു അയച്ചു. താരകയിലെ പ്രസംഗങ്ങൾ ഭാഗം തിരിച്ചു അക്കമിട്ടു ആ താരകകളും പത്രികയിലെ പ്രസംഗങ്ങൾ അതുപോലെ ഭാഗം തിരിച്ചിട്ടു ഈ ഓരോ ഭാഗത്തിനു മറുപടി അവയിൽ എവിടെയൊ അവിടെ ഈ അക്കങ്ങൾ ഇട്ടു ആ പത്രികകൾ അയച്ചുതരണമെന്നു ആവശ്യപ്പെടുന്ന ഒരു എഴുത്തും ഞാൻ പത്രികാധിപൎക്കു അയച്ചു. ഇവയ്ക്കു മറുപടി കിട്ടിയാലുടനെ എം. എൻ. ഒ.യുടെ പ്രസംഗം മറുപടിക്കായി അങ്ങോട്ടു അയക്കുന്നതാണെന്നും എഴുത്തിൽ പ്രസ്താവിച്ചിരുന്നു.

ഇതിനു പത്രികാധിപരുടെ മറുപടി താഴെ ചേൎക്കുന്നു.

"നിങ്ങളുടെ ചുമതലയിന്മേൽ അച്ചടിപ്പിക്കാൻ പോകുന്ന പുസ്തകത്തിലെ

ക്ക ഞാൻ ഒന്നും ചെയ്യാൻ തയ്യാറില്ല. ഫെബ്രുവരിയായി അയക്കുന്ന ചോദ്യങ്ങൾക്ക മറുപടി പറവാൻ കഴികയില്ലെന്നു കോട്ടയത്തുവെച്ചു മറുപടി തന്ന സ്ഥിതിക്ക പിന്നെയും ചോദ്യത്തിന്റെ ഉത്തരം ചോദിക്കുന്നതു എന്തെന്നു മനസ്സിലാകുന്നില്ല. എം. എൻ. ഓയുടെ ലേഖനം ഒന്നും ഇങ്ങോട്ടയയ്ക്കണ്ടാ. അയച്ചാൽ മറുപടി പറയുന്നതല്ല. പത്രമുഖേനമാത്രം പറയും. താരക തിരിച്ചയയ്ക്കുന്നു"

ജയശംഖ്‌വിളിയുടെ പരമാർത്ഥം ഇതുകൊണ്ടു തെളിയുന്നില്ലയോ എന്നു വായനക്കാർ വിധിക്കട്ടെ. പത്രികാ വായനക്കാരിൽ ഭൂരിപക്ഷവും താരകവായിക്കാത്തവർ ആണെന്നു പത്രികാധിപക്ക അറിയാകുന്നതുകൊണ്ടു താരകയിലെ വാദങ്ങൾക്ക മറുപടി പറവാൻ ആദ്ദേഹത്തിന്ന് ഒരു പ്രയാസവും ഇല്ല. ഇതു രണ്ടുംകൂടെ ഒരുമിച്ചു ജനങ്ങൾ വായിപ്പാൻ ഇടയാകുന്നതായാൽ അദ്ദേഹത്തിന്റെ ചെമ്പ് ഒക്കെ തെളിയുന്നതാണെന്നു ആ ദേഹത്തിന്ന് അറിയാം. അതുകൊണ്ടു ആ ദേഹം ഇതിൽ അശേഷവും യോജിക്കുകയില്ലെന്നു ഇനിക്ക മുമ്പേതന്നെ അറിയാമായിരുന്നു. വാദങ്ങൾക്ക ക്രമമായി മറുപടി പറകയെന്നുള്ളതു പത്രികാധിപക്ക തീരെ പതിവുള്ള ഏർപ്പാടല്ല. കാളം ക്രളം വല്ലതുമൊക്കെ പറകയും "പനിപ്പിച്ചു" "അടിയിൽ വീണാലും കാൽ മീതെ വയ്ക്കുക" എന്നിത്യാദി ജയാഘോഷത്തിന്റെ പദങ്ങൾ ധാരാളം വാരിച്ചൊരിഞ്ഞിട്ടു ജയം നേടുകയുമാണു പത്രികാധിപരുടെ പതിവു. പത്രികാധിപർ ആയിരം പ്രാവശ്യം പ്രയോഗിച്ചിട്ടുള്ള ഈ വാക്കുകൾ തന്നെ ഈ വാദത്തിലും പ്രയോഗിച്ചു ജയം നേടിയിരിക്കുന്നു.

ജയിച്ചു എന്നു ഇദ്ദേഹത്തിനു പരമാർത്ഥത്തിൽ ബോധമുണ്ടായിരുന്നു എങ്കിൽ ആ ജയത്തെ പ്രത്യക്ഷീകരിക്കുന്നതിന്നായി കുറെ നഷ്ടം സഹിപ്പാൻ തുനിയുമായിരുന്നു. ലാഭമുണ്ടാക്കാനും ഡി. വി. പ്രസ്സിനു ജോലിയുണ്ടാക്കാനുമായിട്ടാണു ഞാൻ ഇങ്ങിനെ ആവശ്യപ്പെട്ടതെന്നു കർക്കടകത്തിലെ പത്രിക പറകയുണ്ടായി

ഇതിനു മുമ്പ ചിങ്ങത്തിലെ താരകയിൽ താഴെ വരുന്നപ്രകാരം പ്രസ്താവിച്ചിരുന്നു.

"യാക്കോബ്യരുടെ പ്രസ്സിൽതന്നെ അടിച്ചു ലാഭം മുഴുവൻ അവർ എടുത്തുകൊള്ളുന്നതിനു ഞങ്ങൾക്ക സമ്മതമാണ്. നൂറു പ്രതി രൊക്കം വില കൊടുത്തു വാങ്ങിപ്പാനും തയ്യാറുണ്ട്. ചിലവു രണ്ടു കൂട്ടരും ഒരുപോലെ സഹിക്കുന്ന പക്ഷം യാക്കോബ്യരുടെ പ്രസ്സിൽ തന്നെ അടിക്കുന്നതിനു വിരോധമില്ല. ഇതിനു സമ്മതമുള്ള പക്ഷം ഉടനെ ഞങ്ങളെ എഴുത്തുമൂലം അറിയിക്കണം. ഇതിനൊന്നിനും സമ്മതമില്ലാത്തപക്ഷം ഈ ജയശംഖുവിളി ലേശവും ഹൃദയത്തിൽ നിന്നു വരുന്നതല്ലെന്നു തീർച്ചപ്പെടുത്തരുതൊ? ഏതായാലും ഇടവകപ്പത്രികയുടെ അനേക ജയങ്ങളിൽ ഒന്നിനെയെങ്കിലും നല്ലപോലെ ജനങ്ങളുടെ മുമ്പാകെ വിശദീകരിച്ചുകൊണ്ടാടുന്നതിലേക്കായി കുറെ പണം നഷ്ടപ്പെടുത്തുവാൻ ഞങ്ങൾ തീർച്ചപ്പെടുത്തിയിരിക്കുന്നു."

പുസ്തകം അടിക്കുന്നതിലേക്കായി എന്റെ കൈവശം പണം തരേണമെന്നു ഞാൻ ആവശ്യപ്പെട്ടു എന്നും അങ്ങിനെ ചെയ്യുന്നതിനു തനിക്ക വിശ്വാസമില്ലെന്നും ഈ ചിങ്ങത്തിലെ പത്രിക പറയുന്നു. ഇതുസംബന്ധിച്ച് ഞാൻ പത്രികാധിപക്ക് അയച്ചിട്ടുള്ള എഴുത്തുകൾ എല്ലാം പദംപ്രതി മേൽപകർത്തിയിട്ടുണ്ട്. "ചിലവിൽ പകുതിയൊ അല്ലാത്തപക്ഷം മു

പത്രികയുടെ ശങ്കാവിഹീനത്വം നമ്പർ ൫.

ന്നിലൊരംശമൊ ഏല്പാൻ നിങ്ങൾ തയ്യാറുണ്ടെങ്കിൽ ശേഷം ഞാൻ ഏറ്റുകൊള്ളാം". എന്നാണ് ഞാൻ എഴുതിയിട്ടുള്ളതു. പ്രസ്സുകാർ ബിൽ അയക്കുമ്പോൾ തന്റെ അംശം രൂപാ പ്രസ്സിൽ കൊടുത്തു പുസ്തകം വാങ്ങിക്കൊള്ളണമെന്നല്ലാതെ രൂപാ എന്റെ കൈവശം തരണമെന്നു ഇതിനു അർത്ഥമുണ്ടെന്നു വാദിക്കത്തക്ക ഭോഷൻ ഈ ഭൂമുഖത്തുണ്ടായിരിക്കയില്ലാ. ഇനിക്കു പ്രസ്സ് ഇല്ലെന്നുള്ളതും ഓർക്കണം. മാന്യയാക്കോബ്യരെ നിങ്ങളുടെ സഭാനാവായ പത്രിക ഈവിധത്തിൽ അശേഷം നാണമില്ലാതെ കള്ളം പറയുന്നതുകണ്ടുകൊണ്ടു മൌനം ദീക്ഷിക്കുന്നതു യുക്തമോ?

പുസ്തകം യാക്കോബ്യരുടെ പ്രസ്സിൽ അടിക്കാനും പാതി ചിലവു ചെയ്യാനും സമ്മതമാണെന്നു ഞാൻ പറഞ്ഞപ്പോൾ അതിനും മനസ്സില്ലെന്നു ടി പത്രിക പറയുന്നു. നിങ്ങൾ ഒരു കാശും ചിലവിടേണ്ടാ. ചിലവുമുഴുവനും ഞാൻ ചെയ്തുകൊള്ളാം. ഇനിയും അച്ചടിക്കാനുള്ള എം. എൻ ഓയുടെ പ്രസംഗത്തിനു മറുപടി എഴുതിത്തരണം എന്നു ആവശ്യപ്പെട്ടപ്പോൾ അതിനും പത്രികയ്ക്കു മനസ്സില്ലാ. പത്രികാധിപരുടെ മറുപടി എം. എൻ. ഒയുടെ പ്രസംഗത്തിന്റെ അടുക്കൽ വയ്ക്കാൻ മനസ്സില്ലെന്നല്ലാതെ പിന്നെ എന്താണ് ഇതിന്റെ അർത്ഥം? പത്രികാധിപരുടെ ജയം കാണണമെങ്കിൽ ടിയാന്റെ പ്രസംഗം തനിയെ വായിക്കണം. അതുകൊണ്ടു ടിയാന്റെ പ്രസംഗം എം. എൻ. ഒയുടെ പ്രസംഗത്തിന്റെ സമീപത്തിൽ വരുത്താതെ ദൂരെവയ്ക്കണമെന്നു പത്രിക ആഗ്രഹിക്കുന്നതിൽ ഒട്ടും അതിശയിപ്പാനില്ലാ.

എം. എൻ. ഒ. ചില ചോദ്യങ്ങൾ ൯൨ മിഥുനത്തിൽ പത്രികയോടു ചോദിച്ചിരുന്നു. അതിനു മറുപടി പറഞ്ഞില്ലെങ്കിലും ൯൨ കർക്കടകത്തിൽ ഇങ്ങോട്ടു ചില ചോദ്യങ്ങൾ ചോദിപ്പാൻ പത്രികക്കു ലജ്ജയില്ലായിരുന്നു. എന്നാൽ അടുത്ത താരകയിൽ അതിനു ഞാൻ മറുപടി കൊടുക്കയും എം. എൻ. ഒ. മിഥുനത്തിൽ ചോദിച്ച ചോദ്യങ്ങൾ ഉൾപ്പെടെ ൧൧ ചോദ്യങ്ങൾ അങ്ങോട്ടു ചോദിക്കയും ചെയ്തു.

ഒരു എഴുത്തുമൂലമായി ഈ ചോദ്യങ്ങൾ പത്രികാധിപരോടു ചോദിക്കയും പ്രൈവററായി ചോദിച്ചതുകൊണ്ടു മറുപടിയില്ലെന്നുത്തരം പറകയും ചെയ്തതനുസരിച്ചു പിന്നീടു പത്രമുഖേന ചോദിച്ചതാണ്. പത്രമുഖേന ചോദിച്ചപ്പോൾ വേറൊരു ഒഴികഴിവു പത്രിക ഉണ്ടാക്കി. ആ ചോദ്യങ്ങളിൽ ഒന്നുപോലും പ്രസ്തുതപ്രതിവാദത്തെ സംബന്ധിക്കുന്നതല്ലെന്നും അതുകൊണ്ടു മറുപടി പറവാൻ തയ്യാറില്ലെന്നും പറഞ്ഞേച്ചു വീണ്ടും ചില ചോദ്യങ്ങൾ ഇങ്ങോട്ടു ചോദിച്ചിരിക്കുന്നു. ഇതു ഒരുവിധം നാണമുള്ളവർക്കു കഴിയുന്നതാണോ എന്നു വായനക്കാർ തന്നെ വിധിക്കട്ടെ. ൯൨ ചിങ്ങത്തിലെ താരകയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന എം. എൻ. ഒയുടെ ചോദ്യങ്ങൾ താഴെ ചേർക്കുന്നു.

൧. അബ്ദൽ മിശിഹ്‌ന്റെ പാത്രിയർക്കാസ്ഥാനാരോഹണം ദൈവവിളിയും ദൈവാനുവാദവും കൊണ്ടുണ്ടായതോ?

൨. ഭൂരിപക്ഷാഭിപ്രായപ്രകാരമല്ലാതെയും പാത്രിയർക്കാപ്രതിഷ്ഠ നടക്കാമെന്നു സമ്മതിക്കുന്നോ?

൩. ദൈവികമായ ഒരു സ്ഥാനം എടുക്കാനൊ കൊടുപ്പാനൊ ഒരു ജില്ലക്കു അധികാരമുണ്ടോ?

൪. പരിശോധനയിൽ സ്ഥിരവിശ്വാസിയാണ് അബ്ദല്ലാ എന്നു പറയാമൊ? പറയാമെങ്കിൽ ജീവഹാനിയെ അശേഷം ഗണ്യമാക്കാതെ തന്റെ നിലയിൽ നിശ്ചലമായി നിന്ന വിശുദ്ധ ഇഗ്നാത്യോസിനേയും മററും എന്തു വിശ്വാസികളെന്നാണ വിളിക്കേണ്ടതു?

൫ റോമാസഭയിൽ മെത്രാച്ചനായിരിക്കുന്നതൊ യാക്കോബായ സഭയിൽ പാത്രിയക്കീസായിരിക്കുന്നതൊ ഏതാണ മാനം?

൬. സ്ഥാനാഭിഷേക നൽവരം എന്തു? സ്ഥാനാധികാരം എന്തു? തമ്മിലുള്ള വ്യത്യാസം എന്തു?

൭ ഇതുരണ്ടും എടുത്തുകളയത്തക്കതല്ലെ?

൮ പാത്രിയക്കീസിന്റെ സ്ഥാനാഭിഷേക നൽവരമൊ സ്ഥാനാധികാരമൊ എടുത്തുകളവാനുള്ള അധികാരം ആൎക്കാണ?

൯. പാത്രിയക്കീസിനെ തിരഞ്ഞെടുക്കുന്ന സൂനഹദോസിലേക്കു മലയാളത്തെ യാക്കോബായ അദ്ധ്യക്ഷന്മാരെ ക്ഷണിക്കണമെന്നു നിബന്ധമുണ്ടൊ?

൧൦ ഏതെല്ലാം ദേശങ്ങളിലെ അദ്ധ്യക്ഷന്മാരെ ക്ഷണിക്കണമെന്നു നിബന്ധമുണ്ടു?

൧൧ മലയാളത്തുള്ളവരെ ക്ഷണിക്കാതെ മററു യാക്കോബായ അദ്ധ്യക്ഷന്മാർ ഒരുമിച്ചുകൂടിയാൽ അതു യാക്കോബായ സൂനഹദോസ്സാകയില്ലെന്നുണ്ടൊ?

ഇതുപോലെ എം. എൻ. ഒയുടെ പ്രസംഗത്തിന്റെ ഓരോ ഭാഗത്തിനു പത്രികയിൽ ഏതേതു ഭാഗങ്ങളിലാണ് മറുപടി പറഞ്ഞിട്ടുള്ളതെന്നു പറയണമെന്നു വൃശ്ചിക ലക്കത്തിലെ താരക ആവശ്യപ്പെട്ടിരുന്നു. അതിനെപ്പററി പത്രിക മിണ്ടിയിട്ടില്ല. ഈ ചോദ്യങ്ങൾക്കു ഒന്നിനും പത്രിക മറുപടി തരാതെയിരുന്നതിന്റെ കാരണം ചോദ്യങ്ങൾ വായിച്ചപ്പോൾ വായനക്കാൎക്കു മനസ്സിലായിരിക്കുമെന്നു വിശ്വസിക്കുന്നു. ഇതു ഞാൻ മുമ്പേതന്നെ പ്രവചിച്ചിരുന്നതാണ്. ആ പ്രവചനങ്ങളാവിതു്:—പത്രമുഖന ചോദിക്കുമ്പോൾ മറുപടി പറയാമെന്നുള്ള വാഗ്ദാനം അനുസരിച്ചു ഈ ചോദ്യങ്ങൾക്കു അടുത്ത പത്രികയിൽ മറുപടി കാണുമെന്നു ആശിച്ചിരുന്നിട്ടു കാൎയ്യമില്ലെന്നാണ് ഞങ്ങൾക്കു തോന്നുന്നതു്. ഇതിനു മറുപടി പറയാതിരിക്കുന്നതിനു എന്തെങ്കിലും സമാധാനം ആദേഹം വാരിക്കൂട്ടിപറഞ്ഞുകൊള്ളുമെന്നാണ് ഞങ്ങളുടെ അഭിപ്രായം ഏതായാലും നമുക്കു കണ്ടുതന്നെ തീൎച്ചപ്പെടുത്താം." "പത്രികയുടെ ചോദ്യങ്ങൾക്കു ഉത്തരം പറയുന്നതിനു ഇവിടെ പ്രയാസമൊന്നുമില്ലാ, താരകയിലെ ചോദ്യങ്ങൾക്കു ഉത്തരം പറവാൻ പത്രികയ്ക്കു പ്രയാസമുണ്ടോ എന്നുള്ളതു് ഇതുവരെയുള്ള അനുഭവംകൊണ്ടും ഇനിയും ഉണ്ടാകുന്ന അനുഭവംകൊണ്ടും കാണാവുന്നതാണ്." ഇതെല്ലാം പത്രികയേപ്പററി വൃശ്ചികത്തിൽ ഞാൻ പറഞ്ഞിരുന്ന പ്രവചനങ്ങളാണ്. പ്രാചീനകാലത്തു ജീവിച്ചിരുന്ന ഒരു പ്രവാചകന്റെ പേരു ഇനിക്കുള്ള സ്ഥിതിക്കു എന്റെ ഭാവികഥനം നിവൃത്തിയാകട്ടെ എന്നു പത്രിക വിചാരിച്ചതായിരുന്നേക്കാനും ഇടയില്ലെന്നുണ്ടോ?

താരകയിലേയും പത്രികയിലേയും പ്രസംഗങ്ങൾ ചേൎത്തിരിക്കുന്നിടത്തു വിളമ്പിലും ചുവട്ടിലും കാണുന്ന നോട്ടുകൾ ഇപ്പോൾ എം. എൻ. ഒ എഴുതിചേൎത്തതാണെന്നു അറിഞ്ഞുകൊള്ളണം.

ഇതിലെ വാദപ്രതിവാദങ്ങൾ സൂക്ഷ്മതയോടുകൂടെ പരിശോധിച്ച് നിഷ്പക്ഷമായ അഭിപ്രായം പറയുന്നതിനായി മഹാജനങ്ങളുടെ മുമ്പാകെ ഇതിനെ സമൎപ്പിച്ചിരിക്കുന്നു.

എന്ന് കെ. എൻ. ദാനിയേൽ.

൧൦൮൨ ഇടവത്തിലെ മലങ്കര സഭാതാരക ൩൩—൭ പുറങ്ങളിൽ
പ്രസിദ്ധപ്പെടുത്തിയിരുന്നതു്.



## യാക്കോബായപാത്രിയക്കീസ് പാത്രിയക്കീസോ വേഷധാരിയോ?

### ൧-ാം അദ്ധ്യായം.

൧-ാംഭാഗം:— ൧൦൮൦ കന്നിമാസത്തിൽ പത്രോസ പാത്രിയക്കീസുബാവാ മരിച്ച ടി ഇടവത്തിലെ പത്രികയിൽ താഴെവരുന്നപ്രകാരം എഴുതിയിരുന്നു.

"പാത്രിയക്കാപ്രതിഷ്ഠ:— പാത്രിയക്കാസ്ഥാനത്തിനു തിരഞ്ഞെടുത്തതു കഴിഞ്ഞുപോയ പാത്രിയക്കീസുബാവായോടുകൂടെ മലയാളത്തു എഴുന്നെള്ളിയിരുന്ന മാർ ഗ്രീഗോറിയോസ് അബ്ദുള്ളാ അവർകളെയാണ്. പ്രതിഷ്ഠ കഴിഞ്ഞ പെന്തിക്കോസ്തിക്കു നിശ്ചയിച്ചിരുന്നതിനാൽ ഇപ്പോൾ കഴിഞ്ഞിരിക്കണം." പുസ്ത. ൪. ല. ൭. പുറം. ൬൯. മേല്പറഞ്ഞ തീയതിയിൽ ഒരു സ്ഥാനാഭിഷേകവും നടന്നില്ലെന്നും ടി അബ്ദുള്ളായിക്കല്ല അബ്ദുൾമശിഹായ്ക്കാണു് സ്ഥാനം കിട്ടിയതെന്നും അതു മിഥുനം ൪-ാംനു-യാണു് നടന്നതെന്നും മററും ൧൦൮൨ കന്നിയിലെ പത്രികയിൽ പ്രസ്താവിച്ചിരുന്നു. ആ പത്രികയിൽ നിന്നു ഒരു ഭാഗം ഇവിടെ പകർത്തുന്നു. "സംഘത്തിൽ ഏതാനും പേർ മുമ്പിൽ പ്രസ്താവിച്ചിരുന്നതുപോലെ ഗ്രീഗോറിയോസ അബ്ദുള്ളാ മെത്രാപ്പോലീത്തായേയും (അതാസ്സ മലയാളത്തുവന്നു തിരിച്ചുപോയ ബാവാ) ഏതാനും പേർ പൂനിക്കി ഇടവകയുടെ മാർദിവന്നാസ്യോസ് അബ്ദുൽമശീഹ മെത്രാപ്പോലീത്തായേയും തിരഞ്ഞെടുക്കുവാൻ അഭിപ്രായപ്പെട്ടു. മാർ ബഹനാം മെത്രാപ്പോലീത്തായുടെ മേൽ ഉണ്ടായ അഭിപ്രായം തുലോം ചുരുക്കമായിരുന്നതിനാൽ അദ്ദേഹത്തിന്റെ കയററം അപ്പോൾതന്നെ അസാദ്ധ്യമായി. മാർ അബ്ദുള്ളാ, അബ്ദുൽമശീഹ് ഈ മെത്രാപ്പോലീത്തന്മാർക്കു എത്രയ്ക്കു അഭിപ്രായങ്ങൾ ഉണ്ടായിരുന്നു എന്നറിയുന്നില്ല. ഭൂരിപക്ഷത്തിന്റെ അഭിപ്രായപ്രകാരമായിരിക്കാം പ്രതിഷ്ഠ നടന്നതെന്നു തോന്നുന്നു." പുസ്ത. ൪. ല. ൯. പുറം. ൧൩൦

ഭൂരിപക്ഷം മാർ അബ്ദുള്ളായിക്കായിരിക്കണം കിട്ടിയതു എന്നാണു് അനുമാനിക്കാവുന്നതു്. അല്ലെങ്കിൽ മാർ അബ്ദുള്ളായെ തിരഞ്ഞെടുത്തു എന്നും പെന്തിക്കോസ്തിക്കു സ്ഥാനാഭിഷേകം ചെയ്വാൻ പോകുന്നെന്നും എഴുത്തുവരികയും പത്രികയിൽ അങ്ങിനെ പ്രസിദ്ധപ്പെടുത്തുകയും ചെയ്വാൻ ഇടയില്ലായിരുന്നു. എന്നാൽ അബ്ദുള്ളായുടെ പ്രതിയോഗിയായ അബ്ദുൽമിശീഹ് തുർക്കിയെ കൈവശപ്പെടുത്തിയ

ഒന്നാംഭാഗം.

ചുരുക്കം.

അബ്ദുൽ മിശീഹിന്റെ സ്ഥാനാരോഹണം സഭയുടെഭൂരിപക്ഷാഭിപ്രായത്തിനുപ്രതികൂലമായിരുന്നു എന്നു പത്രികസമ്മതിക്കുന്നു. ഇതും ൨-ം൩-ംഭാഗങ്ങളും സമ്മതിക്കുന്നില്ലെന്നു സ്ഥാപിപ്പാൻ പിന്നീടു പത്രികശ്രമിച്ചിട്ടില്ല. ഈ സമ്മതംകൊണ്ടു പാത്രിയക്കീസു വേഷധാരിആകയില്ലെന്നു മാത്രമെ വാദിച്ചിട്ടുള്ളു. ൪-ാം അദ്ധ്യായം ൩-ാം ഭാഗം നോക്കുക.

രണ്ടാംഭാഗം.

ചുരുക്കം.

ഭൂരിപക്ഷാഭിപ്രായത്തിനു പ്രതികൂലമായും പ്രതിഷ്ഠ നടക്കാമെന്നു പത്രിക സമ്മതിക്കുന്നു. ഇതു സമ്മതിക്കുന്നില്ലെന്നു കാണിപ്പാൻ പിന്നീടു പത്രിക ശ്രമിച്ചിട്ടില്ലാ. ഈ സമ്മതം കൊണ്ടു പാത്രിയക്കീസുവേഷധാരി ആകയില്ലന്നു വാദിച്ചിട്ടുള്ളു. ൪: ൪ നോക്കുക.

മൂന്നാം ഭാഗം.

ചുരുക്കം.

കഴിഞ്ഞ ൧൦ വത്സരങ്ങൾക്കു യാക്കോബായപാത്രിയക്കീസായിരുന്നതു ദൈവവിളിയൊ ദൈവാനുവാദമൊ ഇല്ലാതെ ചിലദുർബ്ബുദ്ധികളുടെ പ്രേരണമൂലമുണ്ടായ ഒരാളായിരുന്നു എന്നു പത്രിക സമ്മതിക്കുന്നു. മറുപടി ഇല്ലാ.

നാലാം ഭാഗം.

ചുരുക്കം.

ലൌകികാധികാരം മാത്രമല്ലാ. ആത്മീയാധികാരം കൂടെ എടുക്കപ്പെട്ടു.

തുകൊണ്ട് അബ്ദുള്ളായിക്കു കിട്ടാതെപോയതാണെന്നും ഭൂരിപക്ഷാഭിപ്രായപ്രകാരമല്ലാ പ്രതിഷ്ഠ നടന്നതെന്നും തീരുമാനിക്കേണ്ടിയിരിക്കുന്നു.

൨-ാം ഭാഗം:—"ഭൂരിപക്ഷാഭിപ്രായപ്രകാരമായിരിക്കാം പ്രതിഷ്ഠ നടന്നതെന്നു തോന്നുന്നു" എന്നു സംശയകരമായിട്ടല്ലാതെ അങ്ങിനെ ആണെന്നു പറവാൻ പത്രികയ്ക്കു ധൈര്യമില്ലായിരുന്നു. അതുകൊണ്ടു മറിച്ചും വരാമെന്നു പത്രിക സമ്മതിച്ചുപോയി.

൩-ാം ഭാഗം:—ഇതുകൂടാതെ വൃ൨ ചിങ്ങത്തിലെ പത്രികയിൽ പറഞ്ഞിരുന്നതാവിതു:—"'മാറാൻ മാർ പത്രോസ്സുത്രീയൻ പാത്രിയക്കീസുബാവായുടെ കാലശേഷമുണ്ടായ തിരഞ്ഞെടുപ്പിൽ ഇദ്ദേഹത്തെ [മാർ അബ്ദുള്ളായെ] പാത്രിയക്കീസാക്കണമെന്നു ബലമായ അഭിപ്രായമുണ്ടായിരുന്നു എങ്കിലും ചില ദുർബ്ബുദ്ധികളുടെ പ്രേരണമൂലം സാധിപ്പാൻ കഴിഞ്ഞില്ലം." പുറം. ൧൬൯. അബ്ദൽമശിഹായെ സഭയുടെ ഭൂരിപക്ഷാഭിപ്രായപ്രകാരമായിരിക്കാം പാത്രിയക്കീസായിട്ടു സ്ഥാനാഭിഷേകം ചെയ്തതെന്നു പ്രസ്താവിച്ച ഇടവകപ്പത്രിക ഇപ്പോൾ പറയുന്നതു അബ്ദുള്ളായ്ക്കു കിട്ടാതെ അബ്ദൽമശിഹായ്ക്കു പാത്രിയക്കാസ്ഥാനം കിട്ടിയതു "ചില ദുർബ്ബുദ്ധികളുടെ പ്രേരണമൂല"മാണെന്നത്രെ. അതുകൊണ്ടു ആ തിരഞ്ഞെടുപ്പും സ്ഥാനാഭിഷേകവും ദൈവവിളിയോ ദൈവാനുവാദമൊ ഇല്ലാതെ "ചില ദുർബ്ബുദ്ധികളുടെ പ്രേരണമൂലം" ഉണ്ടായതാണെന്നു പത്രിക സമ്മതിക്കേണ്ടിയിരിക്കുന്നു. അങ്ങിനെ എങ്കിൽ കഴിഞ്ഞ ൧൨ സംവത്സരങ്ങൾക്കു "ചില ദുർബ്ബുദ്ധികളുടെ പ്രേരണമൂലമുണ്ടായ ഒരാളല്ലാതെ ദൈവാനുവാദപ്രകാരമുള്ള പാത്രിയക്കീസു യാക്കോബായസഭയ്ക്കു ഇല്ലായിരുന്നു എന്നുകൂടെ സമ്മതിക്കേണ്ടിയിരിക്കുന്നു.

൪-ാംഭാഗം:—ഏതായാലും പരിശുദ്ധാത്മാവിനാൽ വിളിച്ചാക്കിവയ്ക്കപ്പെട്ടവനെന്നു ൧൦ വത്സരങ്ങളോളം യാക്കോബായക്കാർ വിശ്വസിച്ചിരുന്ന പാത്രിയക്കീസിനെ തുക്കിസുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നതായി ൧൦൮൦ ഇടവമാസത്തിൽ ഇവിടെ അറിവുകിട്ടി. പാത്രിയക്കീസിന്റെ ലൌകികാധികാരമാണ് എടുക്കപ്പെട്ടതെന്നും ആത്മീയാധികാരം എടുക്കപ്പെട്ടിട്ടില്ലെന്നും ചിലർ അങ്ങുമിങ്ങും പറയാറുണ്ട്. അങ്ങിനെ ഇടവകപ്പത്രിക പറയുന്നില്ലാ. പത്രിക പറയുന്നതാവിതു:—"കാരണം എന്തുതന്നെയായിരുന്നാലും ഇദ്ദേഹം സ്ഥാനം ഒഴിയേണ്ടിവന്നു എന്നുള്ളതു തീർച്ചയാണ്. അതുമുതൽ പാത്രിയക്കീസിന്റെ ലൌകികാധികാരങ്ങൾ നടത്തിവന്ന

തു ഭയാംശതിരഞ്ഞെടുപ്പുപ്രകാരം മൂസലിലെ മാർദീവന്നാസ്യോസ് ബഹനാൻ മെത്രാപ്പോലീത്തായായിരുന്നു. മേല്പട്ടക്കാരെ വാഴിക്ക, മൂറോൻ കൂദാശചെയ്ക മുതലായി പാത്രിയർക്കാസ്ഥാനത്തിന്റെ ആത്മീയാധികാരങ്ങൾ നടത്തുവാൻ ആൾ ഇല്ലാതായിട്ടു ഏകദേശം രണ്ടുവർഷത്തോളമായി." പുസ്ത. ൧൭. ല. ൮. പുറം. ൧൭൮.

൫-ാംഭാഗം:—തുർക്കിസുൽത്താന്റെ ആജ്ഞപ്രകാരം മാർ ഇഗ്നാത്യോസ് അബ്ദൽമശീഹ പാത്രിയർക്കീസു ബാവാ അവർകളെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ" എന്നു ൨൧ചിങ്ങത്തിലെ പത്രികയിൽ ൧൩൧-ാംപുറത്തു പറഞ്ഞിരിക്കുന്നു. അതുകൊണ്ടു യാക്കോബായപാത്രിയർക്കീസിനെ സ്ഥാനഭ്രംശം ചെയ്യാൻ ഒരു തുലുക്കനു അധികാരമുണ്ടെന്നു പത്രിക സമ്മതിക്കുന്നു. ദൈവികമായ ഒരു സ്ഥാനം കൊടുപ്പാനോ എടുപ്പാനോ ഒരു തുലുക്കനു അധികാരമില്ലെന്നും അതുകൊണ്ടു ദൈവികമായ ഒരു സ്ഥാനമുള്ള ആളിനെ തുർക്കിസുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയാൽ സ്ഥാനഭ്രഷ്ടനാകയില്ലെന്നും യാക്കോബായപാത്രിയർക്കീസ് തുർക്കിസുൽത്താന്റെ ആജ്ഞപ്രകാരം സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു എന്നു പത്രിക പറയുന്നതിനാൽ ടി. പാത്രിയർക്കീസിനു ദൈവികമായ ഒരു സ്ഥാനവുമില്ലെന്നു സമ്മതിക്കയാണെന്നും അതുകൊണ്ടു യാക്കോബായപാത്രിയർക്കീസു "ചുമ്മാ"പാത്രിയർക്കീസാണെന്നുമത്രെ എന്റെ അഭിപ്രായം.

൬-ാംഭാഗം:— പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുന്നതു് സഭയാണെന്നത്രെ യാക്കോബ്യർ പറയുന്നതു്. അതിൽ വല്ല വാസ്തവവുമുണ്ടോ എന്നാലോചിക്കാം. പേരിനു അങ്ങിനെ ഒരു കൂട്ടം കാണും. എന്നാൽ തുർക്കിസുൽത്താൻ പറയുന്ന ആളിനെ മാത്രമെ അവർ തിരഞ്ഞെടുക്കു എന്നുള്ളതു നിശ്ചയമാണ്. സ്ഥാനത്തിലിരിക്കുന്ന പാത്രിയർക്കീസിന്റെ സ്ഥാനം എടുത്തുകളവാൻ അധികാരമുള്ള ആളിന് സംഘം തിരഞ്ഞെടുക്കുന്ന ആളിന് സ്ഥാനം കൊടുക്കരുതെന്നു പറവാൻ അധികാരമില്ലയൊ? അങ്ങിനെ എത്ര പ്രാവശ്യം പറവാനും അധികാരമില്ലയൊ? ഇന്നാരെ തിരഞ്ഞെടുക്കണമെന്നു തുർക്കി പറഞ്ഞാൽ അതു പാടില്ലെന്നു പറവാൻ തക്കവണ്ണം മനസ്സാക്ഷിയൊ പൌരുഷമൊ ഉള്ള ഒരുത്തൻ അന്ത്യോഖ്യായിലെ യാക്കോബായക്കാരിൽ ഉണ്ടായിരുന്നെങ്കിൽ യാക്കോബായ പാത്രിയർക്കീസു മേലാൽ പാത്രിയർക്കീസല്ലാ എന്നു തുർക്കി പറഞ്ഞപ്പോൾ അങ്ങിനെ സ്വീകരിക്കയില്ലായിരുന്നു എന്നു തീർച്ചയാണ്. അതുകൊണ്ടു പണംകൊണ്ടൊ മറ്റെന്തെങ്കിലും നീചമായ

ഇതിനെ പത്രിക ഒരിക്കലും നിഷേധിച്ചിട്ടില്ലാ.

അഞ്ചാം ഭാഗം
ചുരുക്കം.

൧. യാക്കോബായപാത്രിയർക്കീസിന്റെ സ്ഥാനം ഇല്ലായ്മചെയ്വാൻ സുൽത്താനു കഴിയുമെന്നു പത്രിക സമ്മതിക്കുന്നു. ൨. ദൈവികമായ സ്ഥാനം ഇല്ലായ്മ ചെയ്വാൻ സുൽത്താന് കഴിയുന്നതല്ല. ൩ അതുകൊണ്ടു ടി പാത്രിയർക്കീസിനു ദൈവികമായ സ്ഥാനമില്ലാ.

ഇതിൽ ഒന്നാമത്തെതു സമ്മതിക്കുന്നില്ലെന്നു സ്ഥാപിപ്പാൻ പത്രിക ശ്രമിച്ചിട്ടുണ്ടു.

൨: ൩-൪ നോക്കുക

ആറാം ഭാഗം.
ചുരുക്കം.

യാക്കോബായ പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുന്നതിനു ഉണ്ടെന്നു പറയുന്ന സംഘം പേരിനു മാത്രമെ

ഉള്ള, വാസ്തവത്തിൽ ഇല്ലാ. പരിശുദ്ധാത്മാവിന്റെ സ്ഥാനം വഹിക്കുന്നതു സുൽത്താനാണ്. അതുകൊണ്ടു യാക്കോബായ സഭ ക്രിസ്തുസഭയല്ലാ. അതിലെ അദ്ധ്യക്ഷന്മാർ ക്രിസ്തീയ അദ്ധ്യക്ഷന്മാരുമല്ലാ.

പത്രികയുടെ മറുപടി ൪: ൯ ൧൩ നോക്കുക.

സമുദായം കൊണ്ടോ തുക്കിസുൽത്താനെ ഒരുവൻ കൈവശപ്പെടുത്തുന്നപക്ഷം അവനു എന്തു വേണമെങ്കിലും യാക്കോബായ പാത്രിയക്കീസാകുവാൻ കഴിയുന്നതാണ്. യാക്കോബായ പാത്രിയക്കീസിനെ നിയമിക്കുന്ന പരിശുദ്ധാത്മാവു തുലുക്കനാണ്. തുലുക്കനെ പരിശുദ്ധാത്മാവായി കൈക്കൊണ്ടിരിക്കുന്ന സഭ ക്രിസ്തുസഭയല്ലാ. അതിന്റെ അദ്ധ്യക്ഷന്മാർ ക്രിസ്തീയ അദ്ധ്യക്ഷന്മാരുമല്ലാ. വെറും വേഷധാരികളാണ്.

## ഏഴാം ഭാഗം.

### ചുരുക്കം.

അബ്ദുള്ളായുടെ തിരിച്ചുവരവും അബ്ദൽ മിശീഹിന്റെ സ്ഥാനഭ്രംശവും ഒരുമിച്ചുണ്ടായി. അബ്ദുള്ളാ തുക്കിയുടെ പ്രീതി സമ്പാദിച്ചതാണ് അദ്ദേഹത്തിന്റെ സ്ഥാനാരോഹണത്തിനും അദ്ദേഹത്തിന്റെ ശത്രുവായ അബ്ദൽ മിശിഹിന്റെ അധഃപതനത്തിനും കാരണം.

൭-ാം ഭാഗം:— ഇനിയും യാക്കോബായപാത്രിയക്കീസെന്നു "വിളിച്ചുവരുന്ന" അബ്ദുള്ളായെപ്പററി അല്പം പറയേണ്ടിയിരിക്കുന്നു. ഇദ്ദേഹത്തിനു ൧൦൬൦-ാമാണ്ടു പാത്രിയക്കാസ്ഥാനം കൊടുപ്പാൻ ഭാവിച്ചിരുന്നതായി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതു സാധിക്കയില്ലെന്നു വന്നയുടനെ ഇദ്ദേഹം യാക്കോബായ വിശ്വാസം ത്യജിച്ചു് റോമൻ കത്തോലിക്കാ സഭയിൽ ചേൎന്നു. സാധാരണ രണ്ടാളുകഠം തമ്മിൽ പിണങ്ങി ഒരാളിനു പാത്രിയക്കാസ്ഥാനം കിട്ടിയാൽ സ്ഥാനാരോഹണം കഴിഞ്ഞാൽ ഉടനെ പാത്രിയക്കീസു ചെയ്യുന്ന ഒരു പുണ്യപ്രവൃത്തി തന്റെ പ്രതിയോഗിയുടെ കഴുത്തു കാച്ചിക്കയാണെന്നു കേട്ടിട്ടുണ്ടു്. ഇതു വരാതിരിപ്പാനാണ് അബ്ദുള്ളാ റോമായിൽ ചേന്നതു്. അബ്ദുള്ളായെ അബ്ദൽമിശിഹ പിടിപ്പിച്ചു എന്നു ഇടവകപ്പത്രിക പറയുന്ന (പുസ്ത. ൧൯ ല. വ്യ. പുറം ൧൯൯) സ്ഥിതിക്കു മേല്പറഞ്ഞ കേഠംവി വാസ്തവമാണെന്നു വിചാരിപ്പാൻ വഴിയുണ്ടു. അബ്ദൽ മിശിഹായെ പാത്രിയക്കാ സ്ഥാനത്തുനിന്നു ഭ്രംശിച്ചിരിക്കുന്നു എന്നുള്ളവൎത്തമാനം ആദ്യം പ്രസിദ്ധം ചെയ്ത പത്രികയിൽ താഴെ വരുന്നപ്രകാരം പ്രസ്താവിച്ചിരുന്നു. "കാലം ചെയ്ത പാത്രിയക്കീസു ബാവായോടുകൂടെ ഈ മലയാളത്തു വന്നിരുന്ന മാർഗ്രീഗോറിയൂസ മെത്രാപ്പോലിത്താ (അബ്ദള്ളാ) ഗവൎമ്മെണ്ടിനെ ഭയന്നു് റോമാ സഭക്കാരൻ എന്നു വേഷംകെട്ടി നിന്നിരുന്നു എങ്കിലും ഇപ്പോഠം ഗവൎമ്മെണ്ടിന്റെ (തുക്കിയുടെ) പ്രീതി സമ്പാദിക്കയാൽ തിരിച്ചു സുറിയാനി സഭയിലേക്കു വരികയും" പുസ്ത. ൧൪. ല. ൭ പുറം ൩൨. ഇദ്ദേഹം തുക്കിയുടെ പ്രീതി സമ്പാദിച്ചതാണ് ഇദ്ദേഹത്തിന്റെ ശത്രുവിനെ തുക്കി സ്ഥാനഭ്രംശം ചെയ്തതിന്റെ കാരണമെന്നു ആക്കാണ് മനസ്സിലാകാത്തതു്? അബ്ദുള്ളായിൽ തുക്കി പ്രസാദിച്ചിരിക്കുമ്പോഠം ആദ്ദേഹത്തിനു പാത്രിയക്കാസ്ഥാനം കിട്ടുന്നതിന് എന്തു പ്രയാസമാണ് പിന്നെയുള്ളതു്? തന്റെ പ്രീതിക്കു പാത്രനായ അബ്ദുള്ളായ്ക്കു പാത്രിയക്കാസ്ഥാനം കൊടുക്കണമെന്നു തുക്കി ആഗ്രഹിക്കുമ്പോഠം മറെറാരുവൻ പാത്രിയക്കീസാകുവാൻ കഴിയുന്നതാണോ? തുക്കിയുടെ സമ്മതം കൂടാതെ ഒരു സ്ഥാനാരോഹണം അവിടെയുണ്ടാകുമൊ? ഈയദ്ദേഹത്തെ സഭ ഐകകണ്ഠ്യേന

തിരഞ്ഞെടുത്തു എന്നു പത്രിക പറയുന്നുണ്ടു്. ഈയാളെ തിരഞ്ഞെടുത്തതിൽ തൂക്കി പ്രസംഗിച്ചിരിക്കുമ്പോൾ ഈയാളെ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ ഭിന്നിക്കുന്ന ഒരു കണ്ണും അവിടെ കാണുകയില്ലെന്നു പത്രിക പറഞ്ഞില്ലെങ്കിലും നമുക്കറിയാവുന്നതാണു്.

൮-ാം ഭാഗം:— ഇദ്ദേഹത്തെ തിരഞ്ഞെടുത്ത കാര്യത്തെപ്പറ്റി പത്രികയിലെ പരദേശക്കത്തിൽ പറഞ്ഞിരിക്കുന്ന അത്യന്തം രസകരമായ ഒരു ഭാഗം ഇവിടെ പകർത്താം. "കുസ്തന്തീനോസ പോലീസിലെ മെത്രാച്ചന്റെ രസമേറിയതും യുക്തിയേറിയതും വാസ്തവമായതുമായ അഭിപ്രായം എല്ലാവർക്കും വളരെ പിടിച്ചു. അദ്ദേഹം ഇപ്രകാരം പറയുന്നു. ജീവഹാനിയെക്കുറിച്ചുള്ള ഭയം നിമിത്തം ആദ്ദേഹം (അബ്ദുള്ളാ) പ്രാണരക്ഷക്കായി മാത്രം റോമാക്കാരുടെ കുഴിയിൽ വീണുപോയെങ്കിലും അവരോടുള്ള പെരുമാററത്തിൽ അവസ്ഥയും ലാഭവും സുഖവും ഉണ്ടായിരിക്കെ അതിൽ നിന്നു വെളിക്കു ചാടുവാൻ പഴുതുണ്ടായപ്പോൾ വെളിക്കു ചാടിയതിനാൽ ഈ വിശ്വാസത്തിലുള്ള ആദ്ദേഹത്തിന്റെ സ്ഥിരത വെളിപ്പെടുന്നു. ആയതിനാൽ പരിശോധനയിൽ സ്ഥിര വിശ്വാസിയായ ഈദ്ദേഹം തന്നെ പാത്രിയർക്കീസായിരിക്കണം" പുസ്ത. ൧൭. ല. ൨. പുറം ൧൩൯ൽ ഇതു കുസ്തന്തീനോസു പോലീസിലെ മെത്രാച്ചൻ കാര്യം എന്നുള്ള ഭാവത്തിൽ ആക്ഷേപിച്ചു പറഞ്ഞതാണെന്നു വിചാരിപ്പാനേ തരമുള്ളു. പ്രാണരക്ഷക്കായി മനസ്സാക്ഷിയെ കൊല്ലുന്നവനല്ലാ പിന്നെയൊ മനസ്സാക്ഷിയെ പാലിക്കാനായി ജീവനെ നഷ്ടപ്പെടുത്തുന്നവനാണു് "പരിശോധനയിൽ സ്ഥിരവിശ്വാസി" എന്നു ശ്ലാഘിച്ച മെത്രാച്ചനു അറിഞ്ഞുകൂടായൊ? ആവശ്യം വന്നാൽ എന്തും ചെയ്വാൻ തയ്യാറുള്ളവനും വിശ്വാസത്തിൽ അസ്ഥിരനുമായ ഈയാളിനു പാത്രിയർക്കാസ്ഥാനത്തിനു ഒരു പ്രകാരത്തിലും അർഹതയില്ലെങ്കിലും അസ്ഥിരതയെ സ്ഥിരതയെന്നും അയോഗ്യതയെ യോഗ്യതയെന്നും പറയാതിരിപ്പാൻ നമുക്കു തല്ക്കാലം സൌകര്യമില്ലാത്തതുകൊണ്ടു അങ്ങിനെയിരിക്കട്ടെ എന്നു ടി. മെത്രാച്ചൻ പറഞ്ഞതായിട്ടാണു് ഇതിൽ നിന്നു കാണുന്നതു്. റോമാസഭയിൽ ഒരു മെത്രാച്ചനായിരിക്കുന്നതിനെക്കാൾ യാക്കോബായ സഭയിൽ പാത്രിയർക്കീസാകുന്നതാണു്. "അവസ്ഥയും ലാഭവും" എന്നു ആർക്കാണു് അറിഞ്ഞുകൂടാത്തതു? നരകത്തിലായാലും ഭരണം ആഗ്രഹിക്കത്തക്കതാണെന്നു മഹാ കവിയായ മിൽട്ടൻ സാത്താനെക്കൊണ്ടു പറയിപ്പിച്ചിട്ടുണ്ടല്ലൊ.

൯-ാം ഭാഗം:— ഇയാൾ ജീവരക്ഷക്കായിമാത്രം

എട്ടാം ഭാഗം.

ചുരുക്കം.

"പരിശോധനയിൽ സ്ഥിര വിശ്വാസിയാണു അബ്ദുള്ളാ എന്നു പറഞ്ഞതു വ്യാജസ്തുതിയാണു്.

ഇതിനു മറുപടി പറഞ്ഞിട്ടില്ല.

ഒമ്പതാം ഭാഗം.

ചുരുക്കം.

പത്തു സംവത്സരങ്ങളോളം കീഴുള്ള വേഷം കെട്ടിക്കൊണ്ടു നിന്ന അബ്ദുള്ളാ വിശ്വാസയോഗ്യനല്ല. ൧൦൨൭ മുതൽ ൧൦൩൭ വരെ ഇദ്ദേഹം കെട്ടിയിരുന്നതായി പത്രി

ക സമ്മതിക്കുന്നതു പോലെ വേറൊരു കള്ളവേഷമല്ലാ ഇപ്പോഴും കെട്ടിയിരിക്കുന്നതു എന്നു സ്ഥാപിക്കുന്നതിനു തെളിവില്ലാ. പത്രികയുടെ മറുപടി ൪: ൬-വ്യ നോക്കുക.

## പത്താം ഭാഗം

ചുരുക്കം.

യാക്കോബായ വിശ്വാസപ്രകാരം നരക പാതയാകുന്ന റോമാമതത്തിൽ ചേരുന്നതിനു മടിക്കാത്ത ഈ അബ്ദുള്ളാ ആവശ്യപ്പെട്ടാൽ മഹമ്മദീയനൊ നിരീശ്വരവാദിയൊ ആകുന്നതിനു മടിക്കുന്നതല്ലാ.

ഇതിനു പത്രിക മറുപടി പറഞ്ഞിട്ടില്ലാ. ഉണ്ടെന്നു വിചാരിക്കണമെങ്കിൽ ൪: ൭-വ്യ മാത്രമെ ഉള്ളു.

റോമായിൽ ചേൎന്നതാണ് റോമാവിശ്വാസമുണ്ടായിട്ടല്ലാ എന്നു പത്രിക പറയുന്നു. ഒരു കാലത്തു റോമാമതം സത്യമാണെന്നു തോന്നി അതിൽ ചേൎന്നു, പിന്നൊരിക്കൽ അതു തെറ്റാണെന്നു തോന്നി തിരികെ പോന്നു എന്നിപ്രകാരം പറഞ്ഞിരുന്നു എങ്കിൽ ഈ ദേഹം പരമാൎത്ഥിയാണെന്നു മനുഷ്യർ വിചാരിച്ചേനെ. യാക്കോബായ വിശ്വാസപ്രകാരം നരകത്തിലേക്കുള്ള വാതിലാകുന്ന റോമാ മതത്തിൽ ചേൎന്നു ൧൦ വത്സരത്തോളം ജീവിക്കയും റോമാ മതം നരകപാതയെന്നുള്ള വിശ്വാസം മനസ്സിൽ വച്ചുംകൊണ്ടു അതു മാത്രമാണ് രക്ഷക്കുള്ള വഴിയെന്നു പല പ്രാവശ്യം ചാതുൎയ്യത്തോടുകൂടെ പ്രസംഗിക്കയും അനേക പ്രാവശ്യം കുമ്പസ്സാരിക്കയും കുമ്പസ്സാരിപ്പിക്കയും കുൎബാന ചൊല്ലുകയും ഇടത്തുടിന്നുട്ടത്തും ശാപകരവുമെന്നു മനസ്സാക്ഷി പറയുന്ന വിശ്വാസപ്രമാണത്തെ ദൈവമുമ്പാകെ നിന്നു ഭക്തികരമായ സ്വരത്തിൽ ചൊല്ലുകയും സാക്ഷാൽ ദൈവസഭയെന്നു മനസ്സാക്ഷി പറയുന്ന യാക്കോബായ സഭയെ അനേക പ്രാവശ്യം ശപിക്കയും പൈശാചിക സഭയെന്നും നശിപ്പിക്കപ്പെടേണ്ടതെന്നും മനസ്സാക്ഷി പറയുന്ന റോമാസഭയെ ദൈവമുമ്പാകെ നിന്നു കൈകമലത്തി പിടിച്ചുകൊണ്ടു വിശുദ്ധ സഭയെന്നു വിളിക്കയും അതിന്റെ അഭ്യുദയത്തിന്നായി ഭക്തിരസം നടിച്ചു അനേക പ്രാവശ്യം പ്രാൎത്ഥിക്കയും ചെയ്തിട്ടുള്ളവൻ എത്ര വലിയ വഞ്ചകൻ! ഈ ദേഹത്തിന്റെ മനസ്സാക്ഷിയുടെ അവസ്ഥ എന്തു? ഈ ദേഹത്തിന്റെ വാക്കു എങ്ങിനെ വിശ്വസിക്കാം? ഈ ദേഹത്തിനു ദൈവത്തിൽതന്നെ വിശ്വാസം ഉണ്ടെന്നു എങ്ങിനെ വിചാരിക്കാം? ദൈവത്തിൽ വിശ്വാസമുള്ളവന് ഇത്ര ദീൎഘകാലത്തേക്കു ഇത്ര വലിയ വഞ്ചനയിൽ ജീവിപ്പാൻ കഴിയുമൊ? റോമാ മതത്തിൽ തനിക്കു വിശ്വാസമുണ്ടെന്നു ഈ ദേഹം റോമാക്കാരോടു പറഞ്ഞതുപോലെ അല്ലയൊ തനിക്കു ദൈവത്തിൽ വിശ്വാസമുണ്ടെന്നു ഈ ദേഹം ഇന്നു പറയുന്നതു? അങ്ങിനെയല്ലെന്നു വിചാരിപ്പാനുള്ള ന്യായമെന്തു?

൧൦-ാം ഭാഗം:—യാക്കോബായ വിശ്വാസപ്രകാരം റോമാക്കാരും മഹമ്മദീയരും നിരീശ്വരവാദികളും ഒരുപോലെ നരകാവകാശികളാണല്ലൊ. പ്രാണരക്ഷക്കു ആവശ്യപ്പെട്ടപ്പോഴും റോമാസഭയിൽ പോകുന്നതിനു മടിക്കാത്ത ഈ ദേഹം ആവശ്യപ്പെട്ടാൽ തുലുക്കനാകുന്നതിനും നിരീശ്വരവാദിയാകുന്നതിനും മടിക്കുമോ?

എം. എൻ. ഒ.

---

## ൮൨ ഇടവത്തിലെ ഇടവകപ്പത്രികയിൽ ൯൩—൯൬ പുറങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു്.

### ൨-ാം അദ്ധ്യായം.



നവീകരണസംഘത്തിന്റെ നാവായ ഈ മാസിക കൂടെക്കൂടെ നിൎമ്മാണം പ്രാപിക്കയും ഉയൎത്തെഴുന്നേല്ക്കയും ചെയ്ക പതിവാണെന്നു നാം കാണുന്നുണ്ടല്ലോ. ഈ പ്രാവശ്യം ഒരു വൎഷത്തോളം ദീൎഘനിദ്രയിൽ കിടന്നശേഷം താരക ഈ ഇടവമാസത്തിൽ ഉണൎന്നിരിക്കുന്നു. ഇത്തവണ "യാക്കോബായപാത്രിയക്കീസ്സ് പാത്രിയക്കീസോ വേഷധാരിയോ" എന്നൊരു ചോദ്യവുംകൊണ്ടാണ് പുനരുത്ഥാനം ചെയ്തിരിക്കുന്നതു്. "നവീ
൧-ാം ഭാഗം.
കരണമെത്രാന്മാർ മെത്രാന്മാരോ വേഷധാരികളോ" എന്ന തലവാചകത്തിൽ പത്രാധിപരെ താങ്കൾ ഒരു ഉപന്യാസം കുറച്ചുമുമ്പു പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നല്ലോ. അതിനു ഒരു പ്രതിക്രിയയായിട്ടാണ് താരക ഈ ഉപന്യാസം സൃഷ്ടിച്ചതെന്നു തോന്നുന്നു എങ്കിലും ഇടവകപ്പത്രികയിൽ നവീകരണമെത്രാന്മാരുടെ സ്ഥാനത്തിന്റെ അസാധുത്വത്തെക്കുറിച്ചു് പറഞ്ഞിരുന്ന ന്യായങ്ങൾക്കു സമാധാനം പറയാതെ ഒപ്പത്തിനൊപ്പം മറ്റൊരു ആക്ഷേപം പറഞ്ഞുതടുക്കാമെന്നു താരക വിചാരിച്ചതുകൊണ്ടു നിങ്ങളുടെ പ്രസംഗം താരകാധിപൎക്കു് നന്നായിക്കൊണ്ടിട്ടുണ്ടെന്നും അതിനു സമാധാനമില്ലെന്നും വെളിവാകുന്നുണ്ടു്.

ഇനി താരകയുടെ ഈ പ്രാവശ്യത്തെ ഉപന്യാസത്തിൽ പറയുന്ന യുക്തികളുടെ ഗുണദോഷം നമുക്കൊന്നു വിവേചിക്കാം. യാക്കോബായ
൨-ാം ഭാഗം.
പാത്രിയക്കീസു് വെറും വേഷധാരിയാണെന്നുള്ളതിനു താരക പറയുന്ന പ്രധാനന്യായം പാത്രിയൎക്കാസ്ഥാനത്തിനു ദൈവവിളിയാൽ അല്ല തുൎക്കിരാജാവിന്റെ തിരഞ്ഞെടുപ്പിനാൽ ആൾ തിരഞ്ഞെടുക്കപ്പെടുകയും നീക്കപ്പെടുകയും ചെയ്യുന്നു എന്നാണ്.

൧-ാമതായി തുൎക്കിസുൽത്താൻ പാത്രിയൎക്കാസ്ഥാനത്തിനു ആളിനെ തിരഞ്ഞെടുക്കയൊ സുൽത്താൻ പാത്രിയക്കീസിനെ സ്ഥാനഭ്രംശം ചെയ്കയൊ ചെയ്യുന്നു എന്നു പറയുന്നതു തന്നെ താരകയുടെ അനേകമൌഢ്യങ്ങളിൽ ഒന്നാകുന്നു. തിരഞ്ഞെടുക്കുന്നതു മേൽപ്പട്ടക്കാരുടെ സുന്നഹദോസാണ്. തിരഞ്ഞെടുക്കുന്ന ആളിന്റെ പേർ രാജാവിനെ അറിയിക്കയും അതു ശരിയാണെന്നു
൩-ാം ഭാഗം.
സുറിയാനിസഭയുടെ സ്ഥാനാപതി സാക്ഷിക്കയും ചെയ്യുമ്പോൾ തിരഞ്ഞെടുപ്പിനെ സ്ഥിരപ്പെടുത്തുകയും ആദേഹത്തെ പാത്രിയക്കീസായി ഗവൎമ്മെണ്ടു അംഗീകരിക്കയും എല്ലാ സുറിയാനിക്കാരും ആദേഹത്തിന്റെ ആജ്ഞകൾ കീഴ്പ്പെട്ടിരിക്കണമെന്നു ആജ്ഞാപിച്ചു രാ

---

൧-ാം ഭാഗം—സമാധാനമുണ്ടോ എന്നു കണ്ടുതന്നെ തീൎച്ചപ്പെടുത്താം.

൨-ാം ഭാഗം—ഇങ്ങിനെ തന്നെയാണോ താരക പറയുന്നതു്?

൩-ാം ഭാഗം—ഇതും ൪, ൫, ൬, ൭, ൮, ൧൦, ഈ ഭാഗങ്ങളും ൧:ന്റെ മറുപടിയായിട്ടാണ് ഉദ്ദേശിച്ചിരിക്കുന്നതെന്നു തോന്നുന്നു. ഇതിനു ൩:മറുപടി ൨, ൩, ൪, നോക്കുക.

ജാവിങ്കൽ നിന്നു ഒരു വിളമ്പരം പ്രസിദ്ധപ്പെടുത്തുകയും ചെയ്യും. അപ്രകാരം തന്നെ സ്ഥാനഭ്രഷ്ടനാക്കുക എന്നു പറഞ്ഞാൽ സ്ഥാനാഭിഷേകനൽവരം എടുത്തുകളകയെന്നല്ല സ്ഥാനാധികാരം എടുക്കയെന്നാണർത്ഥം. അതു ചെയ്യുന്നതും മേൽപ്പട്ടക്കാരുടെ യോഗമാണ്. ആ വിവരം രാജാവിങ്കൽ അറിയിച്ചു സാക്ഷീകരിക്കുമ്പോൾ മുൻവിളമ്പരത്തെ അസ്ഥിരപ്പെടുത്തി വിളമ്പരം ചെയ്യും ഇതാണ് നടപടി. ഇതിനു മാനുഷീകസമ്പ്രദായത്തിൽ രാജാവു ഭ്രഷ്ടനാക്കിയെന്നോ രാജാവു തിരഞ്ഞെടുത്തു എന്നോ പറയാവുന്നതാണ്. അതുകൊണ്ടു തിരഞ്ഞെടുപ്പിന്റെയും സ്ഥാനഭ്രംശത്തിന്റെയും അധികാരം രാജാവിനാകുന്നു എന്നു അനുമാനിക്കുന്നതു മൌഢ്യമാണ്.

൪-ാംഭാഗം. അടുത്തകാലത്തു മാററപ്പെട്ട അബ്ദുംശീഹ് പാത്രിയർക്കീസിന്റെ സംഗതിയിൽ തന്നെ ആദ്ദേഹത്തെ പാത്രിയർക്കാഅധികാരത്തിൽ നിന്നു നീക്കാൻ മേൽപ്പട്ടക്കാർ തീരുമാനിക്കയും അതു പാത്രിയർക്കീസിന്റെ സ്ഥാനാപതിയായി രാജപട്ടണത്തിൽ താമസിക്കുന്ന മെത്രാൻ സാക്ഷിപ്പെടുത്തി സത്യവായ്മൊഴി കൊടുക്കയുമാണ് ഉണ്ടായിട്ടുള്ളതെന്നു അന്നത്തെ ഗാർഡിയനിൽ ഊർശ്ലേം ലേഖകൻ എഴുതിയിരുന്നതു് വായിച്ചാൽ അറിയാം.

൫-ാംഭാഗം. താരകയുടെ യുക്തിപ്രകാരം നവീകരണ തലവന്മാർക്കുടെയും തങ്ങളുടെ പൂർവ്വന്മാർ എന്നു വിചാരിച്ചുവരുന്ന കാലം ചെയ്ത മെത്രാന്മാരുടെ സ്ഥിതി എന്തായിരിക്കും. കാലം ചെയ്ത പുന്നത്ര മാർ ദീവന്നാസ്യോസ്' ചേപ്പാട്ടുമാർ ദീവന്നാസ്യോസ മാത്യൂസ അത്താനാസ്യോസ ഇവരെ മെത്രാന്മാരായി നിയമിച്ചതു് ആരായിരുന്നു. അവൎക്കു ഗവൎമ്മെണ്ടിൽ നിന്നു കൊടുത്തിരുന്ന വിളംബരം വായിച്ചാൽ ഒരു ഹിന്ദുവായ തിരുവിതാംകൂർ മഹാരാജാവു ഇവരെ തിരഞ്ഞെടുത്തു നിയമിച്ചു എന്നു വ്യാഖ്യാനിക്കേണ്ടിവരും. കഴിഞ്ഞുപോയ മാത്യൂസ അത്താനാസ്യോസിനു കിട്ടിയ തിരുവെഴുത്തു വിളംബരംതന്നെ എന്താണ്? അന്ത്യോഖ്യായിൽ നിന്നു ശിപാൎശികത്തും കൊണ്ടുവന്ന അത്താനാസ്യോസിനെ മഹാരാജാവു മെത്രനാക്കി എന്നല്ലെ അതിന്റെ താല്പൎയ്യം. സുറിയാനി സഭയിൽ മെത്രന്മാരെ ആക്കുകയും നീക്കുകയും ചെയ്യുന്നതിൽ ഗവൎമ്മെണ്ടിനുള്ള പ്രവേശനം നിൎത്തൽ ചെയ്തിരിക്കുന്നു എന്നാണല്ലൊ ൧൦൭൭-ലെ വിളംബരത്തിന്റെ ചുരുക്കം. തിരുവിതാംകൂർ ഗവൎമ്മെണ്ടിന്റെ വിളംബരംകൊണ്ടു മാത്രമെ മലങ്കരസ്സു മെത്രാൻ ഉണ്ടാകാൻ പാടുള്ളു എന്നു കഴിഞ്ഞുപോയ തോമാസ അത്താനാസ്യോസ എന്നയാൾ സിമ്മനാരി കേസിൽ കൊടുത്ത മൊഴി താരകാധിപർ കണ്ടിട്ടില്ലായിരിക്കുമൊ? അപ്പോൾ ഒരു ഹിന്ദുവായ മഹാരാജാവല്ലയൊ താരകയുടെ വല്യപ്പച്ചനെ തിരഞ്ഞെടുത്തതു്? അദ്ദേഹം താരകയുടെ യുക്തിപ്രകാരം ഈ ഏക സംഗതിയാൽ വേഷധാരിയായിരുന്നില്ലയൊ?

ഇനി മററു സഭകളിലെ നടപടി നോക്കാം ഇംഗ്ലണ്ടിൽ അംഗ്ലിയാ

---

൪-ാംഭാഗം—ഇതിനുത്തരം ൯: ൫. ൩ നോക്കുക.

൫-ാംഭാഗം—തുക്കിപറഞ്ഞാൽ ഇല്ലാതാകുന്ന സ്ഥാനം ദൈവികമായ സ്ഥാനമല്ലെന്നാണ് എന്റെ വാദം. ൧: ൫ നോക്കുക. അതിനു ഇതും ൩, ൬, ൮, ഭാഗങ്ങളും സമാധാനമാകുന്നതെങ്ങിനെ?

ബിഷോപ്പന്മാരെ തിരഞ്ഞെടുക്കുന്നതു ആരു? ഈ ചോദ്യത്തിന്റെ ഉത്തരം
എന്റെ വാചകത്തിൽ അല്ല, ൧൯൦൮ ഒക്ടോബർ ൨൨-ാംനു-ലെ ന്യൂ
യൊൎക്ക ചൎച്ചമാൻ എന്ന പത്രത്തിന്റെ വാക്കിൽതന്നെ പറയാം. അതെ
ന്തെന്നാൽ:— "മരണത്താലൊ രാജിയാലൊ ഒരു മെത്രാസന ഇടവക ഒ
ഴിവാകുമ്പോൾ ഒരു യഹൂദനൊ, ക്രിസ്ത്യാനിയൊ, യൂനിറ്റേറിയനൊ മ
റ്റു വല്ല "ഏറിയനൊ" ആയിരിക്കാവുന്ന പ്രധാന മന്ത്രി ഒരു വൈദിക
നെ തിരഞ്ഞെടുത്തു ആ പേരു ആ ഇടവകയിലെ ഡീനും ചാപ്റ്ററിനും
അയച്ചുകൊടുക്കയും ഇയാളെ നിശ്ചയിക്കണമെന്നു എഴുതി അയക്കയും
ചെയ്യും. കഴിഞ്ഞുപോയ ലോർഡ സാലിസ്‌ബറി ഒരിക്കൽ പ്രസ്താവിച്ച
തുപോലെ ഏറ്റവും വ്യസനകരമായ വൈദിക നാടകം അപ്പോൾ അഭി
നയിക്കപ്പെടുന്നു. അതെങ്ങിനെയെന്നു വച്ചാൽ ചാപ്റ്റർ യോഗം മുറ
൧-ാംഭാഗം. യ്ക്കു കൂടുന്നു. യോഗ്യനായ ഒരാളിനെ തിരഞ്ഞെടുക്കാൻ പരിശുദ്ധാത്മാ
വിന്റെ നടത്തിപ്പു ഉണ്ടാകണമെന്നു ഡീൻ പ്രാൎത്ഥിക്കുന്നു. പ്രധാന മന്ത്രി
തിരഞ്ഞെടുത്ത ആളിനെ അല്ലാതെ മറ്റാരെയും തിരഞ്ഞെടുക്കരുതെന്നു
ള്ള രാജകല്പന കയ്യിൽ പിടിച്ചുംകൊണ്ടാണ് ഈ പ്രാൎത്ഥന കഴിക്കുന്നതു.
ഡീനും ചാപ്റ്ററും കൂടിയ യോഗത്താലും പട്ടക്കാരുടെ സമ്മതത്തിന്മേലും
ബിഷോപ്പിനെ തിരഞ്ഞെടുക്കുന്ന ഏൎപ്പാടു ഗവൺമെണ്ടിന്റെ നിയമത്താൽ
സ്ഥാപിക്കപ്പെട്ടിരിക്കുന്ന അംഗ്ലിയാ സഭയിൽ കേൾക്കപ്പെട്ടിട്ടുപോലുമി
ല്ലാത്ത സംഗതിയാകുന്നു." ഇതിൽനിന്നു എന്താണ് വരുന്നതു? പ്രെസ്
ബിറ്റെറിയനാകുന്ന മിസ്റ്റർ ബാൽഫർ, അംഗ്ലിയാ സഭക്കാരനല്ലാത്ത സ
ർ ഹെൻറി കാംബൽ ബാനർമാൻ, ഇവരൊ ഒരു യഹൂദൻ മന്ത്രിയായാ
ൽ ആയാളൊ ബിഷോപ്പുസ്ഥാനത്തിനു ആളിനെ തിരഞ്ഞെടുക്കുന്നു. ഇ
യാളെ തിരഞ്ഞെടുത്ത ശേഷം പേരിനു ഒരു യോഗം കൂടി മനസ്സാക്ഷി
ക്കു വിരോധമായി പ്രാൎത്ഥിക്കുന്നു. മന്ത്രിയുടെ നിയോഗപ്രകാരം സ്ഥാനാ
ഭിഷേകം ചെയ്യുന്നു. ഇവിടെ ദൈവവിളി എവിടെ? താരകയുടെ യുക്തി
പ്രകാരം അംഗ്ലിയാ ബിഷോപ്പന്മാർ എല്ലാം വേഷധാരികളല്ലയൊ.

ഇനി റോമ്മാ ബിഷോപ്പന്മാരുടെ സ്ഥിതി നോക്കാം. ഫ്രാൻസിൽ സ
ഭയും ഗവൺമെണ്ടുമായുള്ള സംബന്ധം അടുത്ത കാലത്തു ഒരു നിയമത്താ
ൽ വേർപെടുത്തിയതുവരെ മെത്രാസ്ഥാനത്തിനു ആൾ തിരഞ്ഞെടുത്തു വ
ന്നതു ജനാധിപത്യ പ്രസിഡെണ്ടന്മാരായിരുന്നു. ഇവർ സാധാരണയായി
നാസ്തികന്മാരും മിണ്ടാവേദക്കാരുമാണ്. ഇവർ തിരഞ്ഞെടുക്കുന്ന ആളി
ന്നു പാപ്പാ, സ്ഥാനം കൊടുക്കയാണ് പതിവു. അപ്രകാരംതന്നെ പോ
ൎത്തുഗാലിലും ഗവൺമെണ്ടു തിരഞ്ഞെടുക്കയും പാപ്പാ സ്ഥാനാഭിഷേകംകൊ
൨-ാംഭാഗം. ടുക്കയുമാണ് പതിവു. അടുത്ത കൊച്ചിയിൽതന്നെ ഒരു റോമ്മാ മെത്രാ
ൻ ഉണ്ടല്ലോ. ആദ്ദേഹം പോൎത്തുഗാൽ ഗവൺമെണ്ടിന്റെ മിഷ്യനിൽ ഉൾ
പ്പെട്ടവനാണ്. തിരഞ്ഞെടുത്തതു ഗവൺമെണ്ടാണ്. ഇപ്പോഴത്തെ പാപ്പാ
യുടെ തിരഞ്ഞെടുപ്പിനു ഓസ്ത്രിയാ ഗവൺമെണ്ടിന്റെ പ്രവേശനംകൊണ്ടു
സ്ഥാനം ലഭിപ്പാൻ അൎഹനെന്നു പലരാലും വിചാരിക്കപ്പെട്ടിരുന്ന ഒരു
കാർഡിനാളിനു ലഭിക്കാതെപോയ വിവരം പത്രങ്ങളിൽ വായിച്ചുവ
ല്ലൊ. അതിനാൽ ഇവരും വേഷധാരികൾ എന്നു താരക സമ്മതിക്കണം.

---

൧-ാംഭാഗം—ഇതിനു മറുപടി ൭: ൨. നോക്കുക.

൨-ാംഭാഗം—തുൎക്കി തിരഞ്ഞെടുക്കുന്നതിനേക്കാൾ നല്ലതാണ്.

൮-ാം ഭാഗം. ‡ ഇനി ഗ്രീക്കു സഭയുടെയും അൎമ്മനായ സഭയുടെയും കാൎയ്യംകൂടെ കേൾക്ക. 'തുൎക്കിനാട്ടിൽ വസിക്കുന്നവരായ ഇവൎക്കു, സുറിയാനിക്കാരുടെ ക്രമം പോലെ യോഗം തിരഞ്ഞെടുക്കയും സുൽത്താനെ അറിയിക്കുമ്പോൾ ഗവൎമ്മെണ്ടിൽ നിന്നു വിളംബരം കൊടുക്കയുമാണ് പതിവു. അങ്ങിനെതന്നെ പാത്രിയൎക്കീസന്മാരെ സൂന്നഹദോസു മാററുകയും സുൽത്താൻ അതിനെ അനുകരിച്ചു പ്രവൎത്തിക്കയും പതിവുണ്ട്. കുസ്തന്തീനോസ്പോലീസിലെ പാത്രിയൎക്കാ സ്ഥാനത്തിൽ ഇരുന്നശേഷം ഈ വിധം സ്ഥാനഭ്രഷ്ടരാക്കപ്പെട്ടവരായി നാലൊ അഞ്ചൊ പാത്രിയൎക്കീസന്മാർ ഇപ്പോൾ ജീവിച്ചിരിപ്പുണ്ട്. അതിനാൽ താരകയുടെ യുക്തിപ്രകാരം ഗ്രീക്കു പാത്രിയൎക്കീസന്മാരും വേഷധാരികളായിരിക്കണം.

൯-ാം ഭാഗം. ‡ റഷ്യയിലെ കാൎയ്യം പറഞ്ഞാൽ ഗവൎമ്മെണ്ടിന്റെ പ്രവേശനം ഇതിൽ അധികമാണ്. ചുരുക്കിപ്പറഞ്ഞാൽ സുറിയാനിപാത്രിയൎക്കീസും അംഗ്ലിയാബിഷോപ്പന്മാരും, റോമാ ബിഷോപ്പന്മാരും, ഗ്രീക്കുബിഷോപ്പന്മാരും, മലങ്കരെ കഴിഞ്ഞുപോയ മെത്രാന്മാരും എന്നുവേണ്ട ലോകത്തിലുള്ള എല്ലാമേല്പട്ടക്കാരും താരകയുടെ ദൃഷ്ടിയിൽ വേഷധാരികളാകുന്നു. സാക്ഷാൽ സ്ഥാനാഭിഷേകം ശരിയായിട്ടുള്ള മെത്രാന്മാർ ലോകത്തിൽ രണ്ടുപേരെ ഉള്ളു. അതു നവീകരണമെത്രാന്മാർ മാത്രം. ഇത്രത്തോളം താരകയുടെ യുക്തികൊണ്ടു തീൎച്ചപ്പെടുന്നു. എന്നാൽ ലോകമെല്ലാം എന്റേതാണ് പകൽ വെളിക്കിറങ്ങി നടപ്പാൻ മാത്രം പാടില്ലെന്നു കുറുക്കൻ പറഞ്ഞതായി ഒരു പഴഞ്ചൊല്ലുണ്ടല്ലൊ. ഇതുപോലെയാണ് നവീകരണത്തലവന്മാരുടെ സ്ഥിതി. സ്ഥാനപ്പൂൎത്തിയുള്ളവർ തങ്ങൾമാത്രമെ ഉള്ളു എന്നു പമ്പാനദിയുടെ തീരത്തു ഇരുന്നുകൊണ്ടു ഭാവിക്കാം. വെളിക്കു പറവാൻ പാടില്ല. മററുള്ളവരാരും അതു സ്വീകരിക്കയുമില്ല. അംഗ്ലിയാക്കാരുകളൊ റോമാക്കാരുകളൊ ഗ്രീക്കുകാരുകളൊ സുറിയാനിക്കാരുകളൊ ആരും ഇവരുടെ സ്ഥാനത്തിന്റെ സാധുത്വത്തെ അംഗീകരിക്കയില്ല. നേരെമറിച്ചു വേഷധാരിയെന്നു താരക ഭാവിക്കുന്ന അന്ത്യോഖ്യാപാത്രിയൎക്കീസിന്റെ സ്ഥാനം ഏതുപ്രകാരമുള്ളതെന്നു ചോദിച്ചാൽ അതു സാധുവാണെന്നു ലോകത്തിലുള്ള സൎവ്വക്രിസ്ത്യാനികളും സമ്മതിക്കയും ചെയ്യും.

ശ്ലീഹന്മാരുടെ സാധുത്വത്തിന്റെയും അസാധുത്വത്തിന്റെയും തത്വങ്ങൾ ഇന്നവയാണെന്നു താരകാധിപർ പഠിച്ചിരുന്നെങ്കിൽ ഈ വക മൌഢ്യങ്ങൾ വെളിക്കുവിടുവാൻ ധൈൎയ്യപ്പെടുകയില്ലായിരുന്നു. സ്ഥാനം സാധുവായിരിക്കണമെങ്കിൽ അതിലേക്കു ആവശ്യപ്പെട്ടവയായി താരക വിചാരിക്കുന്ന യോഗ്യതകൾ ഏതെല്ലാമെന്നാൽ— (൧) സ്ഥാനപ്രാപ്തൻ വ്യഭിചാരക്കുററത്തിൽ സ്കൂളിൽ നിന്നു ഡിസ്മിസ്സ് ചെയ്യപ്പെട്ടവനായിരിക്കണം (൨) ഒരു മെത്രാനാൽ മുമ്പു മുടക്കപ്പെട്ടവനായിരിക്കണം (൩) ശെമ്മാശനായിരിക്കുമ്പോൾ കത്തനാർ ആണെന്നു നടിച്ചു കുൎബാന ചൊല്ലണം (൪) കള്ളയെഴുത്തുണ്ടാക്കി കള്ളയൊപ്പിട്ടുകൊടുത്തു വഞ്ചനയാൽ

---

൮-ാം ഭാഗം—ഇതിനു മറുപടി ൫:൭. നോക്കുക.

൯-ാം ഭാഗം. ഈ വകക്കൊക്കെ മറുപടി പറവാൻ ഇവിടെ പ്രാപ്തിയില്ലാ. അതിനു ഞാൻ ഖേദിക്കുന്നു. ഇതിനൊക്കെ മറുപടി പറവാൻ കഴിയുന്നവരുണ്ട്.

സ്ഥാനം പ്രാപിക്കണം. ഇങ്ങനെയുള്ള "സല്പ്രവൃത്തികളാൽ" പ്രാപിച്ച സ്ഥാനം മാത്രമാണ് സാധുവായിട്ടുള്ളത്. ഭാഗ്യവശാൽ അതു നവീകരണത്തിന്ന കിട്ടിയിട്ടുള്ളതുകൊണ്ടു "വേഷധാരികൾ" എന്നോ മറ്റൊ ആക്കും കുററം പറയാൻ പാടുമില്ല.

൫൦-ാം ഭാഗം

‡ പ്രസ്തുതഉപന്യാസം എഴുതിയപ്പോൾ ഒരു കാൎയ്യം താരകാധിപർ മറന്നുപോയി എന്നു തോന്നുന്നു. അന്ത്യോഖ്യാസിംഹാസനത്തിൽ പാത്രിയക്കീസന്മാരെ ഓരോ കാരണവശാൽ സ്ഥാനംഭ്രംശം ചെയ്യുകയും വേറെ ആളെ അഭിഷേകം ചെയ്യാക്കകയും ഇതിന്ന മുമ്പു പലപ്പോഴും ഉണ്ടായിട്ടുണ്ട്. ക്രിസ്താബ്ദം ൪൦൦-ാമാണ്ടുമുതൽ കണക്കാക്കിയാൽ പതിരുപതുപേർ ഈ ലിസ്റ്റിൽ ഉൾപ്പെട്ടതായി കാണേണ്ടതാം. ആ സ്ഥിതിക്കു ആ സിംഹാസനത്തിൽ ഉണ്ടായിട്ടുള്ളവരെല്ലാം താരകാഭിപ്രായപ്രകാരം വേഷധാരികളായിരിക്കണമല്ലോ. കെട്ടിഞാന്നുചത്തവന്റെ പ്രഷ്ഠത്തിൽ കടിച്ചുഞാന്നുചത്തവൻ എന്നു പറയുംപോലെ ഈ "വേഷധാരികളിൽ" നിന്നു അസാധുവായി ലഭിച്ച സ്ഥാനത്തെ അടിസ്ഥാനമാക്കിയാണല്ലോ നവീകരണതലവന്മാർ ചുവപ്പുളോഹ ധരിച്ചിരിക്കുന്നതു്. അപ്പോൾ അവർ മെത്രാന്മാരോ? വേഷധാരികളോ? ഇരിക്കുന്ന കമ്പുവരയുന്ന വിദ്വാനാണ് നമ്മുടെ താരകാധിപർ എന്നു ഇതുകൊണ്ടു കാണാം.

൫൫-ാം ഭാഗം

‡ തുൎക്കിസുൽത്താന്ന കൈക്കൂലികൊടുത്താണ് സ്ഥാനം വാങ്ങുന്നതെന്നും മററും താരക പറയുന്നുണ്ട്. രേഖയില്ലാതെ താരക ഊഹിക്കുന്ന കാൎയ്യങ്ങൾക്കു സമാധാനം പറയേണ്ട ആവശ്യമില്ല. നേരെകാണ്മാനുള്ള സംഗതിക്കു താരകയുടെ സമാധാനം എന്താണെന്നു അറിഞ്ഞാൽ കൊള്ളാം. സ്ഥാനം കൊടുത്തവകയ്ക്കു കൈക്കൂലി കിട്ടിയ ആന ഇന്നും ജീവനോടിരിപ്പില്ലയോ? പട്ടം കൊടുത്ത വകക്കു കൈക്കൂലി കിട്ടിയ ബോട്ടിന്നുവേണ്ടി അന്നിന്നിരവർ കടിപിടി കൂടുന്നില്ലയോ? കോട്ടയത്തു ചെറിയപള്ളിയിൽ വച്ചു നടന്ന ഒരു വേഷധാരണയ്ക്കു എത്ര രൂപായായിരുന്നു സമ്മാനം (കൈക്കൂലി എന്നു ഞങ്ങൾ പറയുന്നില്ല) കൊടുത്തതു? ഈവക സ്ഥാനങ്ങൾ സാധുവോ? അസാധുവോ? സൎവ്വാംഗവ്രണംകൊണ്ടു നിറഞ്ഞ ഒരു ശരീരമാണു നവീകരണം. മററുള്ളവരുടെ ദേഹത്തേൽ വല്ല വ്രണങ്ങളോ മറുകോ ഉണ്ടോ എന്നു അന്വേഷിക്കുന്ന താരകയുടെ ശുദ്ധഗതിയും തുമ്പുകേടും ശോചനീയംതന്നെ

ഈ ലേഖനം ദീൎഘിച്ചുപോയതുകൊണ്ടു താരകയുടെ മററ ആക്ഷേപങ്ങൾക്കു വേറൊരവസരത്തിൽ പറഞ്ഞുകൊള്ളാം

കെ. എം. സി

---

൫൦-ാംഭാഗം. ഇതിന്ന മുമ്പു ഭാരിച്ചിട്ടുള്ളതു ഇതുപോലെയോ? അ അല്ലെങ്കിൽ ഈ വാദത്തിൽ ഇതിന്ന സംബന്ധമില്ലാ. ഈ ഭാഗത്തിൽ വലിയക്ഷരത്തിൽ ചേൎത്തിരിക്കുന്ന വാക്കും ഈ പഴഞ്ചൊല്ലുംപരസ്യമായി പറയാൻ മററുവല്ലവൎക്കും ധൈൎയ്യമുണ്ടാകുമോ?

൫൫-ാം ഭാഗം. ഇതിന്ന മറുപടി മനോരമ പറഞ്ഞിട്ടുള്ളതും എം. എൻ. ഒ പകൎത്തിയിട്ടുണ്ട്. നം: ൪. ൭. ൩

## ൮൨ മിഥുനത്തിലെ താരക ൨൦—൨൭ പുറങ്ങളിൽ നിന്ന്.

### ൩-ാം അദ്ധ്യായം.

൨-ാം ഭാഗം. ‡ യാക്കോബായപാത്രിയർക്കീസ് പാത്രിയർക്കീസോ വേഷധാരിയോ എന്ന വിഷയത്തെപ്പററി ഞാൻ കഴിഞ്ഞലക്കത്തിൽ എഴുതിയ ലേഖനത്തിനു മറുപടിയായിട്ടു മലങ്കര "സഭാതാരക" എന്ന തലവാചകത്തോടുകൂടെ കഴിഞ്ഞ പത്രികയിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. എൻെറ ലേഖനത്തിലെ പ്രധാനവാദവിഷയങ്ങൾ താഴെ വരുന്നവയായിരുന്നു,

൧ ഇപ്പോൾ ഭ്രഷ്ടാക്കപ്പെട്ട അബ്ദുൽമശീഹ് പാത്രിയർക്കീസുബാവായുടെ സ്ഥാനാഭിഷേകം സഭയുടെ ഭൂരിപക്ഷാഭിപ്രായപ്രകാരം ഉണ്ടായതല്ല "ചില ദുർബുദ്ധികളുടെ പ്രേരണ" മൂലമുണ്ടായതാണെന്നു പത്രിക സമ്മതിക്കുന്നു

൨ ഭൂരിപക്ഷാഭിപ്രായപ്രകാരമല്ലാതെയും പ്രതിഷ്ഠ നടക്കാമെന്നു് പത്രിക സമ്മതിക്കുന്നു

൩ യാക്കോബായപാത്രിയർക്കീസിനെ സ്ഥാനഭ്രംശം ചെയ്വാൻ ഒരു തുലുക്കന്നു അധികാരമുണ്ടെന്നു പത്രിക സമ്മതിക്കുന്നു

൪ യാക്കോബായപാത്രിയർക്കീസിനെ തിരഞ്ഞെടുക്കുന്നതിനായി ഉണ്ടെന്നുപറയുന്ന സംഘം പേരിനുമാത്രമേയുള്ളു, വാസ്തവത്തിൽ ഇല്ല

൫ അബ്ദുൽമിശിഹിൻെറ സ്ഥാനഭ്രംശവും അബ്ദുള്ളായുടെ തിരിച്ചുവരവും ഒരുമിച്ചുണ്ടായി

൬ അബ്ദുള്ളാതുർക്കിയുടെ പ്രീതി സമ്പാദിച്ചതാണ് അദ്ദേഹത്തിൻെറ സ്ഥാനാരോഹണത്തിനും അദ്ദേഹത്തിൻെറ ശത്രുവായ അബ്ദുൽമിശിഹായുടെ അധഃപതനത്തിനും കാരണം

൭ പരിശോധനയിൽ സ്ഥിരവിശ്വാസിയാണ് അബ്ദുള്ളാ എന്നു കുസ്തന്തിനോസ്പോലീസിലെ മെത്രാച്ചൻ പറഞ്ഞതു വ്യാജസ്തുതിയാണ്

൮ പത്തുസംവത്സരങ്ങളോളം കള്ളവേഷം കെട്ടി കള്ളസത്യം ചെയ്തുകൊണ്ടുനിന്ന അബ്ദുള്ളാ വിശ്വാസയോഗ്യനല്ലാ. പത്തുവർഷം റോമാമതക്കാരനായി കള്ളവേഷംകെട്ടി മനുഷ്യരെ കബളിപ്പിച്ചയാൾ ഇപ്പോഴും അതുപോലെ വേറൊരു വേഷംകെട്ടി നില്ക്കയല്ലെന്നു വിചാരിക്കുന്നതിനു തെളിവില്ലാ

൯ യാക്കോബായവിശ്വാസപ്രകാരം നരകപാത്രയാകുന്ന റോമാമതത്തിൽ പ്രാണരക്ഷണാർത്ഥം ചേർന്നയാൾ ആവശ്യപ്പെട്ടാൽ മഹമ്മദീയനോ നിരീശ്വരവാദിയോ ആകുന്നതിനു മടിക്കുന്നതല്ലാ

ഈ ഒമ്പതു സംഗതികൾക്കും ശരിയായ സമാധാനം പറവാൻ പത്രിക തുനിഞ്ഞിട്ടില്ലാ. ൩-ാമത്തേയും ൪-ാമത്തേയും വാദവിഷയങ്ങൾക്കു സമാധാനം പറവാൻ മാത്രമെ പത്രിക ശ്രമിച്ചിട്ടുള്ളു.

൪ാം ഭാഗം. ‡ "തുർക്കിസുൽത്താൻ പാത്രിയർക്കാസ്ഥാനത്തിനു ആളിനെ തിരഞ്ഞെടുക്കയോ സുൽത്താൻ പാത്രിയർക്കീസിനെ സ്ഥാനഭ്രംശം ചെയ്കയോ ചെയ്യുന്നു എന്നു പറയുന്നതു് താരകയുടെ അനേകമൌഢ്യങ്ങളിൽ ഒന്നാ"ണെന്നും പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുന്നതും ഭ്രഷ്ടാക്കുന്നതും മേല്പട്ടക്കാരുടെ സുന്നഹദോസാണെന്നും അതിനെ സ്ഥിരീകരിപ്പാൻ മാത്രമെ സുൽത്താനു

അധികാരമുള്ളൂ എന്നും തുൎക്കിസുൽത്താന്റെ ആജ്ഞപ്രകാരം പാത്രിയൎക്കീസുബാവാ അവൎകളെ സ്ഥാനഭ്രഷ്ടനാക്കി എന്നു പത്രിക പറഞ്ഞതിന്റെ സാരം ഈ സ്ഥാനഭ്രംശത്തെ സുൽത്താൻ സ്ഥിരീകരിച്ചു എന്നുമാത്രമേയുള്ളൂ എന്നുമത്രെ പത്രിക ഇപ്പോൾ പറയുന്നതു്. ഇതിൽ ആരുടെ പേരിലാണു് മൌഢ്യമെന്നു നമുക്കു നിരൂപണം ചെയ്യാം

“തുൎക്കിസുൽത്താന്റെ ആജ്ഞപ്രകാരം മാർ ഇഗ്നാത്യോസ് അബ്ദൽമിശിഹാ പാത്രിയൎക്കീസുബാവാ അവൎകളെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ.” എന്നിപ്രകാരം ൮൩ ചിങ്ങത്തിലെ പത്രികയിൽ ൰൩-ാം പുറത്തു പറഞ്ഞിരിക്കുന്നു. പത്രികയുടെ ഇപ്പോഴത്തെ വ്യാഖ്യാനം കൊടുത്തു ഈ വാചകം വായിച്ചാൽ മേല്പട്ടക്കാരുടെ സുന്നഹദോസിലെ തീരുമാനപ്രകാരവും അതിനെ സ്ഥിരീകരിച്ചുണ്ടായ തുൎക്കിസുൽത്താന്റെ ആജ്ഞപ്രകാരവും പാത്രിയൎക്കീസുബാവാ അവൎകളെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ എന്നു വായിക്കേണ്ടിയിരിക്കുന്നു. അങ്ങിനെ ൮൩ ചിങ്ങത്തിനുമുമ്പു പത്രിക പ്രസ്താവിച്ചിട്ടുണ്ടെങ്കിൽ ഈ വ്യാഖ്യാനം ശരിയാണെന്നും തുൎക്കിസുൽത്താന്റെ സ്വന്തഇഷ്ടപ്രകാരം പാത്രിയൎക്കീസിനെ സ്ഥാനഭ്രംശം ചെയ്തു എന്നു ഞാൻ പറഞ്ഞതു എന്റെ മൌഢ്യമാണെന്നും വായനക്കാർ വിധിക്കുമെന്നുള്ളതിനു തൎക്കമില്ല.” എന്നാൽ സുൽത്താന്റെ സ്വന്തഇഷ്ടപ്രകാരം അക്രമമായി പാത്രിയൎക്കീസിനെ സ്ഥാനഭ്രഷ്ടനാക്കിയതായിട്ടാണു പത്രിക മുമ്പു പറഞ്ഞിട്ടുള്ളതെങ്കിൽ മൌഢ്യം ആരുടെപേരിലായിരിക്കും?

‡ ഇനിയും ൮൩ ചിങ്ങത്തിനുമുമ്പു പുറപ്പെട്ട പത്രികകൾ പരിശോധിച്ചതിൽ പാത്രിയൎക്കീസുബാവായെപ്പറ്റി ഒന്നും കാണുന്നില്ല. ഒന്നുകൂടെ പുറകോട്ടു നോക്കാം. ൮൦ ഇടവത്തിലെ പത്രിക ഇതാ വരുന്നു. അതിൽ ൯൪-ാം പുറത്തു “പാത്രിയൎക്കീസുബാവായുടെ സ്ഥാനഭ്രംശം” എന്ന തലവാചകത്തോടുകൂടിയ ഒരു പത്രാധിപപ്രസംഗം കാണുന്നു. അതിൽനിന്നു കുറെ ഭാഗം ഇവിടെ വലിയക്ഷരത്തിൽ പകൎത്താം

“അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാഴുന്ന രണ്ടാമ

---

൨-ാം ഭാഗം. ഇതും ൯-ാം ൰-ാം ഭാഗങ്ങളും ൨: ൯ ൰ മറുപടിയാണു്. ഇതിനു പത്രിക ഒരു സമാധാനവും പറഞ്ഞിട്ടില്ല. സുൽത്താൻ സ്വേച്ഛാനുസരണം അക്രമമായി പാത്രിയൎക്കീസിനെ സ്ഥാനഭ്രംശം ചെയ്തതായിട്ടാണു് പത്രിക പറഞ്ഞിട്ടുള്ളതെന്നുള്ള കാൎയ്യം പത്രിക നിഷേധിക്കുന്നില്ല. ശരിയായ അറിവും നിശ്ചയവും ഇല്ലാതെയാണു് അങ്ങിനെ പറഞ്ഞതെന്നുമാത്രമെ വാദിക്കുന്നുള്ളൂ. ഈ വാദത്തെ സംബന്ധിച്ചിടത്തോളം അറിവിനേയും നിശ്ചയത്തേയും പറ്റി ആലോചിച്ചിട്ടു കാൎയ്യമില്ല. “മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ” എന്നു പറഞ്ഞതു സഭ ചെയ്ത സ്ഥാനഭ്രംശത്തെ സുൽത്താൻ സ്ഥിരീകരിച്ചെന്നാണോ സുൽത്താൻ സ്വേച്ഛാനുസരണം സ്ഥാനഭ്രംശം ചെയ്തെന്നാണോ എന്നു മാത്രമെ ആലോചിച്ചിട്ടു കാൎയ്യമുള്ളൂ. ഇന്നപ്രകാരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ എന്നു പറകയും അതിൽ എന്തെങ്കിലും പിശകുണ്ടായിരുന്നതായി പറയാതിരിക്കയും ചെയ്യുന്നപക്ഷം മുമ്പു പ്രസ്താവിച്ചിട്ടുണ്ടായിരുന്നതെന്തോ അതിനെ ഒന്നുകൂടെ സ്ഥിരപ്പെടുത്തുന്നതായിട്ടല്ലയോ മനസ്സിലാക്കേണ്ടതു? അതുകൊണ്ടു പ്രസ്തുതവാചകത്തിനു എന്റെ വ്യാഖ്യാനമോ പത്രികയുടെ വ്യാഖ്യാനമോ ഏതാണു മൌഢ്യസൂചകമെന്നു വായനക്കാർ വിധിക്കട്ടെ.

൩-ാം ഭാഗം ഏ

ത്തെ അബ്ദൽമിശിഹ എന്നു പേരായ മാർ ഇഗ്നാത്യോസ പാത്രിയക്കീസ ബാവാ തിരുമേനിയെ തുക്കി ഗവമ്മെണ്ട് സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നു എന്നു മലയാള മനോരമ ഒരു മുഖപ്രസംഗത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഇതിനെക്കുറിച്ചു ഞങ്ങൾക്കു നേരിട്ടു യാതൊരു അറിവും കിട്ടിയിട്ടില്ലെങ്കിലും മനോരമയ്ക്കു കിട്ടിയ അറിവു ഗാഡിയൻ എന്നു പേരായ ഇംഗ്ലീഷു പത്രത്തിൽ നിന്നാകയാൽ അതിനെ അവിശ്വസിപ്പാൻ കാരണം കാണുന്നില്ലാ. ഗാഡിയൻ പത്രത്തിനു ഊർശ്ലേമിലെ ലേഖകനിൽ നിന്നു അറിവു കിട്ടിയതാണത്രെ. പാത്രിയക്കീസു ബാവായും തുക്കി ഗവമ്മെണ്ടും തമ്മിൽ എന്തൊ ചില തക്കങ്ങൾ ഉണ്ടെന്നു ഇവിടെ കിട്ടിയിട്ടുള്ള എഴുത്തുകളിൽ നിന്നു അറിഞ്ഞിട്ടുള്ളതിനാൽ ഈ കേൾവി കുറെക്കൂടെ വിശ്വാസയോഗ്യമായിരിക്കുന്നു. സുൽത്താന്റെ രാജ്യഭരണം ക്രിസ്ത്യാനികൾക്കു പൊതുവിൽ തൃപ്തികരമല്ലെന്നുള്ളതു് സംശയമററ സംഗതിയാണ്.........

൩-ാംഭാഗം ബി.

യൌനായ പാത്രിയക്കാ സിംഹാസനസ്ഥന്റെ നിയമനത്തിൽ ഓരോ കാരണം പറഞ്ഞു തുക്കി ഗവമ്മെണ്ടു പ്രവേശിച്ചു ചില പാത്രിയക്കീസന്മാരെ സ്ഥാനഭ്രഷ്ടരാക്കുകയും ചിലരെക്കൊണ്ടു നിർബന്ധിച്ചു രാജി വയ്പിക്കയും ചെയ്യുന്നതു സഹജമാണ്. കഴിഞ്ഞ പത്തു വഷത്തിനിടയിൽ മൂന്നു പാത്രിയക്കീസന്മാരെ സ്ഥാനഭ്രഷ്ടരാക്കിയിട്ടൊ രാജിവയ്പിച്ചിട്ടൊ സിംഹാസനത്തിൽ നിന്നു പിരിച്ചു വിട്ടിട്ടുണ്ട്. എന്നാൽ അന്ത്യോഖ്യരുടെ കാൎയ്യത്തിൽ മുൻകാലത്തിൽ പല ഉപദ്രവങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അടുത്ത കാലത്തു ഇങ്ങിനെയുള്ള സംഭവങ്ങൾ നടന്നതായി കേട്ടിട്ടില്ലാ..............ഈയിടെ നടന്നതായി പറയുന്ന സ്ഥാനഭ്രഷ്ടിനു ആരോപിച്ചിരിക്കുന്ന കാരണം രാജദ്രോഹമാണത്രെ. ഗീവറുഗീസ പാത്രിയക്കീസിന്റെയും യാക്കോബു പാത്രിയക്കീസിന്റെയും മററം കലത്തുണ്ടായവയായി മേല്പറഞ്ഞ സംഭവങ്ങൾ പോലുള്ള വല്ലതുമായിരിക്കാം. [അതായതു വാസ്തവത്തിൽ കുററമില്ലാത്ത വല്ലതും] ഇപ്പോൾ ആരോപിച്ചിരിക്കുന്ന രാജദ്രോഹകുററമെന്നു വിചാരിപ്പാൻ ന്യായമുണ്ടു്."

---

൩-ാം ഭാഗം. ഇവിടെ പത്രിക സംശയപക്ഷമായിട്ടല്ലാതെ ഒന്നും സ്ഥിരപ്പെടുത്തിപ്പറഞ്ഞിട്ടില്ലെന്നു വാദിക്കുന്നു. ഴ: ൻ.

സുൽത്താൻ സ്വന്തഇഷ്ടപ്രകാരം പാത്രിയർക്കീസിനെ സ്ഥാനഭ്രഷ്ടനാക്കിയെന്നാണ് ഇവിടെ പറയുന്നതെന്നുള്ളതിനു തർക്കം വല്ലതുമുണ്ടോ? "സുൽത്താന്റെ ആജ്ഞപ്രകാരം പാത്രിയർക്കിസുബാവാ അവർകളെ സ്ഥാനഭ്രഷ്ടനാക്കിയവിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ" എന്നു വ്യഥചിങ്ങത്തിൽ പത്രിക പറഞ്ഞതിന്റെ അർത്ഥം സുൽത്താൻ സ്വന്തഇഷ്ടപ്രകാരം പാത്രിയർക്കീസിനെ സ്ഥാനഭ്രഷ്ടനാക്കിയെന്നാണെന്നുള്ളതിനു തർക്കമുണ്ടോ? ഇങ്ങിനെയിരിക്കെ പാത്രിയർക്കീസിനെ സുൽത്താൻ സ്ഥാനഭ്രംശം ചെയ്തു എന്നു പത്രിക സമ്മതിക്കുന്നതായി പ്രസ്താവിച്ചതു് എന്റെ മൌഢ്യമാണെന്നു വാദിക്കാൻ തുനിഞ്ഞ പത്രികയെപ്പററി എന്താണു പറയേണ്ടതു്?

‡ യാക്കോബ്യനായ മലയാളമനോരമപത്രാധിപരാണു ഈ സ്ഥാനഭ്രംശത്തെപ്പററി ആദ്യം പ്രസ്താവിച്ചതു. അതു വിശ്വാസയോഗ്യമാണെന്നു പത്രിക സട്ടിപ്പിക്കററു എഴുതിയിരിക്കുന്നതായി മേൽവായിച്ചതു ഓർക്കുമല്ലൊ അതിൽ നിന്നു ഏതാനും ഭാഗം ഇവിടെ വലിയക്ഷരത്തിൽ പകത്താം.

൪-ാം ഭാഗം ൭

"തുക്കിരാജ്യത്തെ ക്രിസ്ത്യാനികളിലേക്കു ശക്തന്മാരും സമത്ഥന്മാരും സ്വാതന്ത്ര്യത്തിനു ആഗ്രഹമുള്ളവരുമായവർ അമ്മേനിയക്കാരാണു് ............മററുള്ള ക്രിസ്ത്യാനി സഭക്കാർ എല്ലാവരും വൈമനസ്യത്തോടു കൂടെയെങ്കിലും സുൽത്താന്റെ ആജ്ഞയെ പരിപൂണ്ണമായി അനുസരിക്കുന്നവരാകയാൽ വലിയഉപദ്രവം ഈയിടെ അവർ അനുഭവിക്കുന്നില്ലാ. എങ്കിലും അവക്കും യാതൊരുവക സ്വാതന്ത്ര്യമൊ അഭിവൃദ്ധിക്കുള്ള മാൎഗ്ഗമൊ കാണുന്നില്ലാ. അതുകൂടാതെ ഈ സഭകളുടെ മേലദ്ധ്യക്ഷന്മാരായ പാത്രിയർക്കീസന്മാരെ തിരഞ്ഞെടുക്കുന്ന കാൎയ്യത്തിലും തിരഞ്ഞെടുക്കപ്പെട്ടവരെ സ്ഥാനഭ്രംശന്മാരാക്കുന്നതിലും സുൽത്താൻ കൂടക്കൂടെ പല സ്വാതന്ത്ര്യങ്ങൾ നടത്തിവരുന്നു. ചിലപ്പോൾ പാത്രിയർക്കീസിനോടു മാത്രമൊ അല്ലെങ്കിൽ സഭക്കാരോടുകൂടിയൊ വഴക്കുണ്ടായിട്ടൊ അല്ലെങ്കിൽ സഭക്കാരിൽ ചിലർ പാത്രിയർക്കീസിന്റെ എതിർകക്ഷികളായി തീൎന്നു അവർ സുൽത്താന്റെ മന്ത്രിമാക്കും മററും കൈക്കൂലി കൊടുത്തു് സുൽത്താനു പാത്രിയർക്കിസിന്റെ നേരെ വഴക്കു വദ്ധിപ്പിച്ചിട്ടൊ ചിലയാളുകളെ പാത്രിയർക്കിസന്മാരായിട്ടു തിരഞ്ഞെടുക്കരുതെന്നും തിരഞ്ഞെടുത്ത മററു ചിലരെ സ്ഥാനത്തിൽ നിന്നും നീക്കണമെന്നും നിഷ്കൃഷ്ടയായി കല്പന കൊടുക്കു പതിവാണു്. സഭക്കാക്കു ഈ കല്പനകളെ ശരിയായി അനുസരിക്കാതെ യാതൊരു ഗത്യന്തരവുമില്ലാ..."

൪-ാം ഭാഗം. ഇതിനു മറുപടി ൪:ൻ നോക്കുക.

................പാത്രിയക്കീസിനെ ആക്കുന്നതിലും നീക്കുന്നതിലും കൂടക്കൂടെ സുൽത്താൻ പ്രവേശിക്കുന്നുണ്ടെന്നു മാത്രം നമുക്കു വാസ്തവമായി അറിയാം ............................

൭൦ാം ഭാഗം ൬ പേ. യവുനായ സഭയിലെ പാത്രിയക്കീസിനെ കഴിഞ്ഞ എട്ടു പത്തു വഷങ്ങളായി പല പ്രാവശ്യം ആക്കുകയും നീക്കുകയും ചെയ്തിട്ടുണ്ട്. ൧൮൬൩-ൽ ഒരാളെ പാത്രിയക്കിസാക്കി. ആദേഹത്തെ ൧൮൬൪-ൽ നിക്കി വേറൊരാളെ ആക്കി ഈദേഹത്തെ ൧൮൬൬-ൽ മാററി അഞ്ചാമത്തെ കൊൺസ്ററൻൈറൻ എന്നൊരാളെ നിയമിച്ചു. ഈദേഹത്തെ ൧൮൭൩-ൽ സ്ഥാനഭ്രംശനാക്കി മൂന്നാമത്തെ യോയാക്കിം എന്നയാളെ നിയമിച്ചു ...................................ഇപ്പോഴത്തെ ആളിനെതന്നെ ൧൮൬൬-ൽ പാത്രിയക്കിസാക്കുകയും ൧൮൬൪-ൽ നിക്കുകയും ചെയ്തിരുന്നതാണ്. ഈ കുഴപ്പങ്ങൾ പ്രായേണ തുക്കി ഗവമ്മെണ്ടിനു പ്രബലന്മാരായി കാണുന്ന പാത്രിയക്കിസന്മാരുടെ നേരെയുള്ള അസൂയകൊണ്ടുണ്ടാകുന്നവയാണെന്നുള്ളതു സവ്വസമ്മതമാണ്..................

൭൦ാം ഭാഗം ൯ പേ. യവുനായക്കാരോടു താരതമ്യപ്പെടുത്തി നോക്കിയാൽ ശക്തിയിലുംമററും വളരെകുറഞ്ഞ യാക്കോബായക്കാക്കു ഈ വക ഉപദ്രവങ്ങൾ വളരെ അധികം തട്ടുന്നതായി അറയുന്നില്ലാ. എങ്കിലും ഈയിടെ അവരുടെ ഇടയിൽ സുൽത്താൻ കടന്നിരിക്കുന്നതായി അറിയുന്നു. ൧൮൭൬-ാമാണ്ടിടയ്ക്കു കേരളത്തിൽ വന്ന മൂന്നാമത്തെ പത്രോസ് പാത്രിയക്കിസ് അവർകൾ മരിച്ചശേഷം അബ്ദൽമിശിഹ് എന്ന മെത്രാപ്പോലിത്തായെ പാത്രിയക്കിസാക്കിയിരുന്നു. ഈദേഹം ഈയിട സുൽത്താൻെറ ഗവമ്മെണ്ടിനു വിരോധമായി എന്തൊക്കെ പ്രവത്തിച്ചു എന്നുള്ള കാരണത്തിന്മേൽ ആദേഹത്തെ സ്ഥാനഭ്രംശനാക്കിയിരിക്കുന്നു .............................. പഴയ പാത്രിയക്കീസ ഗവമ്മെണ്ടിനു വിരോധമായി പ്രവത്തിച്ചിട്ടുണ്ടെന്നു പറയുന്നതിൽ എത്രത്തോളം വാസ്തവമുണ്ടെന്നു സംശയിക്കേണ്ടിയിരിക്കുന്നു"

൧൮൭൭ ഇടവം ൧൫-൦ംനു-യിലെ മനോരമ ൨-൦ം പുറം

‡ ഞങ്ങളുടെ വാദത്തെ ഖണ്ഡിക്കുന്നതിനായി കഴിഞ്ഞ പ

ത്രിക ഒരു തെളിവു കൊടുക്കുന്നുണ്ട്. ആ ഭാഗം ഇവിടെ പക

പത്രികയുടെ ശ
ങ്കാവിഹീനത്വം
നമ്പർ ൨:

ത്താം. „അടുത്ത കാലത്തു മാററപ്പെട്ട അ
അബ്ദൽമിശിഹ പാത്രിയക്കിസിന്റെ സം
ഗതിയിൽതന്നെ ആ ദേഹത്തെ പാത്രിയക്കാ
അധികാരത്തിൽ നിന്നു നീക്കാൻ മേല്പട്ടക്കാ

ർ തിരുമാനിക്കയും... ......... ആണെണ്ടായിട്ടുള്ളതെന്നു അ

൫-ാം ഭാഗം.

ന്നത്തെ ഗാർഡിയനിൽ ഊർശ്ലേലം ലേഖകൻ എഴുതിയി
രുന്നതു വായിച്ചാൽ അറിയാം „ എന്നാൽ ഗാർഡിയനിൽ
ഊർശ്ലേലം ലേഖകൻ എഴുതിയതിൽ നിന്നാണ് മേൽ പ
കത്തിയ പ്രസംഗം മനോരമ എഴുതിയതെന്നും അതുകൊണ്ടു
അതു വിശ്വാസയോഗ്യമാണെന്നും പത്രിക പറഞ്ഞിട്ടുള്ളതാ
യി മേൽ കാണിച്ചുവല്ലൊ.

പാത്രിയക്കിസിനെ സുൽത്താൻ നിക്കിയെന്നും മേല്പട്ട
ക്കാർ നിക്കിയെന്നും ടി. ലേഖകൻ മറിച്ചും തിരിച്ചും പറ
ഞ്ഞിട്ടുണ്ടെങ്കിൽ അയാൾ പത്രികാധിപരുടെ സഹോദരൻ
തന്നെയായിരിക്കണം. സ്വന്ത ഇഷ്ടപ്രകാരം നീക്കിയെന്നു പ
റഞ്ഞതു മനോരമയും ഇടവകപ്പത്രികയും അന്നുതന്നെ നമു
ക്കു അറിവു തന്നു. മേല്പട്ടക്കാർ നീക്കിയെന്നും അന്നുതന്നെ അ
തായതു ൧൦൭൭-ാമാണ്ടുതന്നെ പറഞ്ഞിട്ടുണ്ടെന്നാണ് ഇപ്പോ
ൾ പത്രിക പറയുന്നതു്. സുൽത്താൻ സ്വന്ത ഇഷ്ടപ്രകാരം
പാത്രിയക്കിസിനെ സ്ഥാനഭ്രഷ്ടനാക്കിയെന്നു മനോരമയും ഇ
ടവകപ്പത്രികയും പറഞ്ഞതു അബദ്ധമാണെന്നു ടി. പത്രാധി
പന്മാക്കു ഉടൻതന്നെ അറിവു കിട്ടിയെങ്കിൽ അതു വെളിപ്പെ
ടുത്താതിരിക്കുമോ?

൬-ാം ഭാഗം.

യാക്കോബായക്കാരുടെ ചങ്കുതുളക്കുന്നഎന്റെ കഴിഞ്ഞ
ലേഖനം കാണുന്നതുവരെ ഊർശ്ലേം ലേഖകൻ അന്നത്തെ
അതായതു ൧൦൭൭-ാമാണ്ടത്തെ ഗാർഡിയനിൽഎഴുതിയിരുന്നതു
മേല്പറഞ്ഞപ്രകാരം തന്നെയായിരുന്നൊന്നു തോന്നുന്നു. ൧൦൭൭-ാ
മാണ്ടത്തെ ഈ ലേഖനത്തിനു ൧൦൭൮-ാമാണ്ടു ചിങ്ങമാസംവ
രെ ഒരു ഭേദവും വന്നില്ലെന്നു ആ മാസത്തിലെ പത്രിക പറ
യുന്നു. പത്രികയുടെ വാചകമാവിതു:— "രാജകീയമായ ചില
സംഗതികളാൽ തുക്കി ഗവമെണ്ടിന്റെ അനിഷ്ടം സമ്പാ

൫-ാം ഭാഗം. എ. ബി. ഈ ൨: ൪ന്റെ മറ...ിയാണു. ഇതിനു സമാ
ധാനം യാതൊന്നും പറഞ്ഞിട്ടില്ല.

മിച്ചു എന്നു ഗാർഡിയൻ എന്ന ഇംഗ്ലീഷു പത്രത്തിലെ ഊർശ്ലേം ലേഖകൻ എഴുതിയിരുന്നതായി ഞങ്ങൾ ഓക്കുന്നുണ്ടു. ഗവമ്മെണ്ടിന്റെ വിരോധമല്ലാ സമുദായത്തിന്റെ അതൃപ്തി മൂലം ജനങ്ങളുടെയും മെത്രാന്മാരുടെയും ആവലാധിയെ പ്രമാണിച്ചു ഗവമ്മെണ്ടു പ്രവേശിച്ചതാണെന്നു വേറെ വിധത്തിൽ ചില അറിവുകൾ കിട്ടിയിട്ടുണ്ട്. കാരണം എന്തുതന്നെ ആയിരുന്നാലും ഈദ്ദേഹം സ്ഥാനം ഒഴിയേണ്ടിവന്നു എന്നുള്ളതു തിച്ചയാണ്" ൧൦൭-ം ൧൦൮-ം പുറങ്ങൾ. ൨൦-ാമാണ്ടത്തെ ലേഖനത്തിനു ൨൨ ചിങ്ങം വരെ ഭേദം ഒന്നും വന്നില്ലാ. ൨൨ ഇടവത്തിൽ ഭേദം വന്നു. പത്രികാധിപക്കു അനിതരസാധാരണമായ ഒരു മഹാ ശക്തിയുണ്ട്. ഒരു പുസ്തകത്തിലെ വാചകങ്ങൾ എങ്ങിനെ ഭേദപ്പെടണമെന്നു വിചാരിക്കുന്നുവൊ അങ്ങിനെ ഭേദപ്പെട്ടം............................

൩ാം ഭാഗം. ‡ ഒരു സംഗതി കൂടെ പറഞ്ഞിട്ടു ഇപ്പോൾ അവസാനിപ്പിക്കാം. "തുക്കിസുൽത്താന്റെ കൈക്കൂലി കൊടുത്താണ് സ്ഥാനം വാങ്ങുന്നതെന്നും മററും താരക പറയുന്നുണ്ട്. രേഖയില്ലാതെ താരക ഊഹിക്കുന്ന കാര്യങ്ങൾക്കു സമാധാനം പറയേണ്ട ആവശ്യം ഇല്ലാ" എന്നിപ്രകാരം കഴിഞ്ഞ പത്രിക പറയുന്നു. തുക്കിരാജ്യത്തുള്ള സഭക്കാരുടെ ഇടയിൽ ഈ ഏപ്പാട്ടു പതിവായിട്ടുണ്ടെന്നു് ഒരു യാക്കോബ്യനായ മനോരമ പത്രാധിപരും പറഞ്ഞിട്ടുള്ളതു മേൽ പകത്തിയ ഭാഗത്തിൽ നിന്നു കണ്ടിരിക്കുമെല്ലൊ. ശേഷം പിന്നാലെ

എന്നു് എം. എൻ. ഒ.

൩-ാംഭാഗം. ഇതു ൨:൧൯ന്റെ മറുപടിയാണ്.

---

൨൨ മിഥുനത്തിലെ ഇടവകപത്രിക. ൧൦൪—൧൦൭ പുറങ്ങളിൽ നിന്നു്.

൪ാം അദ്ധ്യായം.

൪ാം ഭാഗം. ‡ അന്ത്യോഖ്യാ പാത്രിയക്കീസു പാത്രിയക്കീസോ വേഷധാരിയോ എന്ന തലവാചകത്തിൽ ഇടവമാസത്തിലെ സഭാതാരകയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഉപന്യാസത്തിനു മറുപടിയായി കഴിഞ്ഞ പത്രികയിൽ ഞാൻ എഴുതിയിരുന്ന ലേഖനം മൂലം താരകാലേഖകന്റെ ചിത്തഭ്രമത്തെ മുഴുവനായി സുഖപ്പെടുത്തുവാൻ കഴിഞ്ഞില്ലെന്നു ഈ മാസത്തെ താരകയിൽ പറഞ്ഞിരിക്കുന്ന പനിപ്പിച്ചു കൊണ്ടു കാണുന്നു. അതിനാൽ ഒരു കഷായം കൂടെ കുറിയ്ക്കുന്നതു പത്രാധിപർ ദയവുചെയ്തു താരകയെ കുടിപ്പിക്കണമെന്നപേക്ഷിക്കുന്നു. പാത്രിയക്കീസു വേഷധാരിയാണെന്ന

൪ാം ഭാഗം. വെടിയുടെ കൂട്ടലിനെയാണ് ജയത്തിന്റെ ലക്ഷ്യമായി കാര്യവിവരമില്ലാത്തവർ ഗണിച്ചുപോരുന്നതു. അതുകൊണ്ടു ഇതു നിഷ്പ്രയോജകമല്ലാ.

കാണിപ്പാൻ താരക എത്ര കടിച്ചമരിച്ചാലും കല്ലേൽ കടിച്ച പല്ലുകളുകളും സ്വന്ത അപ്പച്ചനെ വേഷധാരിയാക്കി മുണ്ടുടപ്പിക്കയും ചെയ്യാതെന്നല്ലാതെ ഒരു പ്രയോജനവും വരുന്നതല്ലാ. താരകയിൽ എം. എൻ. ഒ. എന്നു കള്ളപ്പേരും വച്ചു ആദ്യം പ്രസിദ്ധപ്പെടുത്തിയ ലേഖനത്തിലെ എല്ലാവാദങ്ങൾക്കും ഞാൻ മറുപടിപറഞ്ഞിട്ടില്ലെന്നു പറഞ്ഞുംകൊണ്ടു പണ്ടു പറഞ്ഞ സംഗതികൾ തന്നെ ഒരിക്കൽ കൂടി ഇപ്പോൾ താരക ആവൎത്തിച്ചിരിക്കയാകുന്നു.

‡ താരകയുടെ വാദങ്ങളുടെ ചുരുക്കങ്ങളായി ഈ പ്രാവശ്യത്തെ പത്രത്തിൽ വ്യക്തമായി കാണിച്ചിട്ടുള്ളവ താഴെ പറയുന്നവയാകുന്നു.

൧-ാംഭാഗം

൧. അബ്ദൽമിശിഹ് പാത്രിയൎക്കീസിന്റെ അഭിഷേകം സഭയുടെ ഭൂരിപക്ഷാഭിപ്രായമല്ലായിരുന്നു.

൨. ഭൂരിപക്ഷം കൂടാതെ പ്രതിഷ്ഠ നടക്കാം.

൩. പാത്രിയൎക്കീസിനെ സ്ഥാനഭ്രംശം ചെയ്വാൻ ഒരു തുലുക്കനെ അധികാരം ഉണ്ടു.

൪. പാത്രിയൎക്കാ തിരഞ്ഞെടുപ്പിനു വാസ്തവത്തിൽ ഒരു സംഘമില്ല.

൫. അബ്ദൽ മിശിഹായുടെ സ്ഥാനഭ്രംശവും അബ്ദുള്ളായുടെ തിരിച്ചുവരവും ഒരുമിച്ചുണ്ടായി.

൬. അബ്ദുള്ളായുടെ സ്ഥാനാരോഹണത്തിനും അബ്ദൽമിശിഹിന്റെ അധഃപതനത്തിനും കാരണം സുൽത്താന്റെ പ്രീതിയും അപ്രീതിയും മാത്രമാണ്.

൭. കുസ്തന്തീനോസ പുരിയിലെ മെത്രാൻ കൊടുത്ത സാക്ഷി വ്യാജസ്തുതിയാണ്.

൮. റോമ്മാസഭയിൽചേൎന്നിരുന്നതുകൊണ്ടുഅബ്ദുള്ളാ വിശ്വാസ്യനല്ല.

൯. ആവശ്യപ്പെട്ടാൽ ആദ്ദേഹം തുലുക്കവേദത്തിലും ചേരുന്ന ആളാണ്.

൩-ാം ഭാഗം

‡ ഇങ്ങനെ ഒമ്പതോ അതിൽ അധികമോ ആക്ഷേപങ്ങൾ താരകയിലെ ആദ്യലേഖനത്തിൽ അവിടവിടെയായി പറഞ്ഞിട്ടുള്ള വാചകങ്ങളിൽ നിന്നു അനുമാനിക്കാമായിരിക്കും. ഇവയിൽ ൩-ം ൪-ം സംഗതികൾക്കു മാത്രമേ ഞാൻ സമാധാനം പറഞ്ഞിട്ടുള്ളു എന്നാണ് ഇപ്പോൾ താരക വാദിക്കുന്നതു. എന്റെ വെടി ഒരു നിറകൊണ്ടു അവസാനിച്ചിട്ടില്ലെന്നും പുറകെ റിവോൾവർ തന്നെ ഒഴിക്കാൻ ഭാവിച്ചിട്ടുണ്ടെന്നും എന്റെ ലേഖനത്തിന്റെ ഒടുവിൽ പറഞ്ഞിരിക്കുന്നതു വായിക്കാഞ്ഞിട്ടോ അടിയിൽ വീണാലും കാൽ മീതെ വച്ചുംകൊണ്ടു പൊണ്ണക്കാൎയ്യം പറയണമെന്നു ഉദ്ദേശിച്ചിട്ടോ മുമ്പു പറഞ്ഞതു തന്നെ ആവൎത്തിച്ചിരിക്കയല്ലാതെ എന്റെ ഉണ്ടയുടെ കോള് സുഖപ്പെടുത്താൻ താരക ഒരു ശ്രമവും ചെയ്തിട്ടില്ലാ. അതിനാൽ എന്റെ വെടി ചങ്കിനു തന്നെയാണ് കൊണ്ടിരിക്കുന്നതെന്നു സ്പഷ്ടമാകുന്നു.

---

൨-ാംഭാഗം, ഇതു്൩; എന്റെ പകൎപ്പാണെന്നത്രേ ഭാവം. ഇതുരണ്ടുംകൂടെ വായനക്കാർ സൂക്ഷിച്ചാൽ പത്രികയുടെ തന്ത്രങ്ങൾ കാണാം. "പത്രികസമ്മതിക്കുന്നു." എന്നീ വാക്കുകൾ അശേഷം നീക്കിക്കളഞ്ഞു. ഈ വാക്കുകളിന്മേലാണ എന്റെ വാദത്തിന്റെ ശക്തി ഇരിക്കുന്നതെന്നു അറിയാവുന്നതുകൊണ്ടാണ് അവ അശേഷം നീക്കിക്കളഞ്ഞതു. മററുള്ള വ്യത്യാസങ്ങളും സൂക്ഷിക്കണം.

താരകയുടെ വാദങ്ങൾ ഒമ്പതായി ഇപ്പോൾ അംശിച്ചിരിക്കുന്നു എങ്കിലും ഇവയെല്ലാം ഏറക്കുറെ രണ്ടു സംഗതികളിന്മേലാണ് സ്ഥാപിച്ചിരിക്കുന്നതു. ൧൦ പാത്രിയർക്കീസിനെ ആക്കുകയും നീക്കുകയും ചെയ്യുന്നതിൽ ഗവൎമ്മെണ്ടിന്റെ പ്രവേശനവും ൨. അബ്ദുള്ളാബാവാ ഇടക്കാലത്തു റോമ്മാസഭയോടു ചേൎന്നിരുന്നു എന്നുള്ളതുമത്രെ. ഇതിൽ ൧൦-ാമത്തെ സംഗതിക്കു ഞാൻ വിസ്താരമായി മറുപടി പറകയും. താരക രണ്ടു കയ്യും കൂപ്പി വായ് പൊത്തുകയും ചെയ്തിരിക്കുന്നു, മേൽപറഞ്ഞ ഒമ്പതു സംഗതികളിൽ ഏറിയക്രമം ഇതിനാൽ തീൎന്നിരിക്കുന്നു. എങ്കിലും അതുകൊണ്ടു ഞാൻ തൃപ്തിപ്പെടാതെ വേറൊരു വിധത്തിൽ കൂടെ സമാധാനം പറയാം താരക പറയുന്ന ഒമ്പതു വാദങ്ങൾക്കും പത്രസ്ഥലത്തിന്റെ സൌകൎയ്യം പോലെ തക്ക ന്യായങ്ങൾ പറവാൻ തയ്യാറുണ്ടെന്നുള്ള മുഖവുരയോടുകൂടി തൎക്കത്തിന്റെ ആവശ്യത്തിനുവേണ്ടി താരകായുക്തികൾ ശരിയാണെന്നു തല്ക്കാലം വിചാരിച്ചുംകൊണ്ടു അവയുടെ ഗുണദോഷവിവേചനം ചെയ്യാം. തൎക്കത്തിൽ നിന്നു സ്ഥാപിക്കാൻ താരക വിചാരിക്കുന്ന സംഗതി പാത്രിയർക്കീസു വേഷധാരിയാണെന്നാണല്ലോ. ആ ഉദ്ദേശം സാധിക്കണമെങ്കിൽ ഇന്നയിന്ന സംഗതികൾ സ്ഥാനത്തെ അസാധുവാക്കുന്നവയാണെന്നു വേദപുസ്തകംകൊണ്ടോ അപ്പൊസ്തല സഭയുടെ ഉപദേശങ്ങൾ കൊണ്ടോ കാണിച്ചേച്ചു 'പ്രസ്തുതസ്ഥാനാഭിഷേകത്തിൽ ആ കുറവുകൾ ഉണ്ടെന്നും അതിനാൽ സ്ഥാനങ്ങൾ അസാധുവാണെന്നും തെളിയിക്കേണ്ടതായിരുന്നു. അങ്ങനെയൊന്നും കാണിച്ചിട്ടില്ല. താരക പറയുന്ന ഒമ്പതു സംഗതികളും വാസ്തവങ്ങളാണെന്നുതന്നെ വിചാരിച്ചാൽ തന്നെയും സ്ഥാനം അസാധുവാകയില്ലെന്നും താരകയുടെ വാദങ്ങൾ അസ്ഥാനത്തിലാണെന്നുമാണ ഞാൻ പറയുന്നതു.

‡ ൧൦-ം ൨-ം ഭൂരിപക്ഷാഭിപ്രായം. ഭൂരിപക്ഷാഭിപ്രായം കൂടാതെ തിരഞ്ഞെടുത്തു വാഴിച്ചാൽ ആ സ്ഥാനം അസാധുവാണെന്നായിരിക്കണമല്ലൊ താരകയുടെ വിധി: താരകയുടെ വലിയപ്പച്ചൻ മത്ത്യൂസ അത്താനാസ്യോസിനെയും കൊച്ചപ്പച്ചൻ അത്താനാസ്യോസിനെയും തിരഞ്ഞെടുക്കാൻ യോഗം കൂടിയതു എവിടെ? എപ്പോൾ? അഭിപ്രായം കൊടുത്തതു ആരെല്ലാം? ഭൂരിപക്ഷാഭിപ്രായം കൂടാതെ വാഴിക്കപ്പെട്ട ഇവർ വേഷധാരികളോ? മെത്രാന്മാരൊ? കഴിഞ്ഞ പ്രാവശ്യം ഞാൻ പറഞ്ഞതുപോലെ യോഗസമ്മതം കൂടാതെ വാഴിക്കപ്പെടുന്ന അംഗ്ലിയ ബിഷോപ്പന്മാർ വേഷധാരികളോ മെത്രാന്മാരൊ? നേരെ നോക്കി പറയു ചെങ്ങാതി.

‡ ൯. തുല്യക്കാരന്റെ അധികാരം. ഞങ്ങളുടെ പാത്രിയർക്കീസിനെ മാത്രമല്ലാ, ഏതു മേല്പട്ടക്കാരെയും നീക്കാനും നാടു കടത്താനും ഹിംസിക്കാനും അപരിഷ്കൃത രാജ്യങ്ങളിലെ രാജാക്കന്മാരാൽ കഴിയും. തുല്യക്കാരനായ സുൽത്താൻ പാത്രിയർക്കീസിനെ സ്ഥാനാഭ്രംശം ചെയ്തു എന്നത

൩ാം ഭാഗം. ൪-ാം ഭാഗം.

---

൩ാംഭാഗം. "മുറക്കു സമാധാനം പറവാൻ തുനിഞ്ഞില്ല." എന്നു മാത്രമേ ഞാൻ പറഞ്ഞുള്ളു.

൪ാംഭാഗം. മറുവടി ൫: ൯ നോക്കുക.

൫ാംഭാഗം. എന്റെ വാദം എന്താണെന്നു മനപ്പൂർവം വിസ്മരിച്ചുകളയുന്നു. ൨: ൫; ൫: ൫ ബി. നോക്കുക.

ന്നെ വിചാരിച്ചാലും പിന്നാലെ വരുന്ന ആൾ വേഷധാരിയാകുന്ന സൂത്രം വിവരിച്ചിരിക്കുന്ന വേദശാസ്ത്രം താരകയാപ്പീസിൽ ഗൂഢമായി വച്ചിരിക്കുന്നതായിരിക്കും. ഈ താരകായുക്തിപ്രകാരം നീറൊ മുതലായ റോമാചക്രവൎത്തികളാലും പിൻകാലത്തുണ്ടായ ക്രിസ്ത്യാനിരാജാക്കന്മാരാലും നാടുകടത്തപ്പെടുകയൊ സിംഹാസനത്തിൽനിന്നു തള്ളപ്പെടുകയൊ കൊല്ലപ്പെടുകയൊ ചെയ്ത മേൽപ്പട്ടക്കാരുടെ പിൻഗാമികളെല്ലാം വേഷധാരികളായിരിക്കണം. താരകാലേഖകൻ മിടുമിടുക്കൻ! വേദശാസ്ത്രത്തിൽ അനിതരസാധാരണ നൈപുണ്യം പ്രാപിച്ചവൻ!

‡ ൧. നാമമാത്രമായ തിരഞ്ഞെടുപ്പുസംഘം. ഇംഗ്ലണ്ടിൽ അംഗ്ലിയാ ബിഷോപ്പന്മാരെ തിരഞ്ഞെടുക്കുന്ന യോഗത്തിന്റെ സമ്പ്രദായം കഴിഞ്ഞ ൬-ാം ഭാഗം. പ്രാവശ്യം ഞാൻ പറഞ്ഞുവല്ലൊ. ലൊർഡ സാലിസബറി പറയുന്നപ്രകാരം "ഒരു വൈദികനാടകം" അഭിനയിക്കുന്ന ആ സംഘം നാമമാത്രമാണെന്നുള്ളതിനു സംശയമില്ല. അപ്പോൾ താരകായുക്തിപ്രകാരം അംഗ്ലിയാബിഷോപ്പന്മാർ വേഷധാരികളല്ലാതെ വരാൻ പാടില്ല. "ഞങ്ങൾക്കു കാൻറർബുരിആർച്ച്ബിഷോപ്പിനോടും സ്ഥാനം വാങ്ങിക്കാം" എന്നു സിമ്മനാരിനമ്പരിൽ സത്യത്തുമ്മെൽ മൊഴി കൊടുത്ത താരകയുടെ കൊച്ചുപ്പച്ചൻ വേഷധാരണംകൊണ്ടു തൃപ്തിപ്പെട്ട ആളായിരുന്നു എന്നു സംശയിക്കാതെ ഏററുപറയട്ടെ. അല്ലെങ്കിൽ സ്ഥാനസാധുത്വത്തിനു ആവശ്യങ്ങളെന്നു താരക വിചാരിക്കുന്ന തത്വങ്ങൾ ഈ അപ്പച്ചന്റെ അഭിപ്രായത്തിനു എതിരാണെന്നു സമ്മതിക്കട്ടെ.

‡ ൫, ൬, ൭, ൮, ൯. ഈ സംഗതികൾ പുതിയ പാത്രിയക്കീസിനെ സംബന്ധിച്ചാണല്ലൊ. ഇതിലും വാദത്തിനു വേണ്ടി പാത്രിയക്കീസ ൭ാം ഭാഗം. സൎവ്വത്ര കുററക്കാരനാണെന്നു സമ്മതിക്കാം. എന്നാൻ എന്തു? ഈദേഹം മാത്രമല്ലാ, ആദേഹത്തിന്റെ എല്ലാ മുൻഗാമികളും പത്രോസ്‌ശ്ലീഹാ കൂടെയും കുററക്കാരും പാപികളുമാണെന്നാണ ഞങ്ങളുടെ വിശ്വാസം. മിശിഹാ ക്രിസ്തുവല്ലാതെ ഒരു നീതിമാനും ഞങ്ങൾക്കില്ല. കടക്കാരന്റെ പണം കൊടുക്കാതിരിക്കാൻ പണം പെട്ടിയിൽവച്ചു പൂട്ടിക്കൊണ്ടു അപ്പനെ ജയിലിലേക്കു പറഞ്ഞയക്കുന്നവരെയും ഭഗവതിയുടെ ആഭരണം കട്ടു അണിഞ്ഞുംകൊണ്ടു എന്നെക്കണ്ടാൽ കിണ്ണംകട്ടോ എന്ന ഭാവത്തിൽ തന്നത്താൻ നീതികരിക്കുന്നവരെയും എടമണ്ണിമുതലായ ഉപദേശിമാരെയും പോലെയുള്ള അനേകം "പരിശുദ്ധന്മാർ" നവീകരണത്തിൽ ഉണ്ടായിരിക്കാമെങ്കിലും ഞങ്ങളിലുള്ള മഹാന്മാർ പോലും പാപികളാണെന്നു ഞങ്ങൾക്കു പൂൎണ്ണസമ്മതമാണ. അങ്ങനെയുള്ളവൎക്കു വേണ്ടിയാണ കൎത്താവു മരിച്ചതും അനുതാപം വച്ചിരിക്കുന്നതും. താരകായുക്തിപ്രകാരം വിശ്വാസത്തിൽ മാന്ദ്യം ഉണ്ടാകയൊ അമൎച്ചയെപ്പെടുകയൊ പാപത്തിൽ വീഴുകയൊ ചെയ്തവൎക്കു മേല്പട്ടസ്ഥാനംപാടില്ലെങ്കിൽ പത്രൊസശ്ലീഹായും വേഷധാരിയായിരിക്കണം. ഈ രാത്രിയിൽ മൂന്നു പ്രാവശ്യം നീ എന്നിൽ ഉപേക്ഷിക്കുമെന്നു മുമ്പുകൂട്ടി അറിവു കൊടുത്തിട്ടും ഞാൻ അവനെ അറികയില്ലെന്നുപറഞ്ഞു ശപിച്ചപത്രൊസിനു പ്രധാനാചാൎയ്യനംഅപ്പൊസ്ഥോലസംഘത്തിൽ അദ്ധ്യക്ഷനുമാകാമെങ്കിൽ അബ്ദുള്ളാ പാത്രിയക്കീസിനു

---

൬ാംഭാഗം, മറുപടി ൫: ൧.

൭ാം ഭാഗം, മറുപടി ൫: ൮;

പാടില്ലെന്നുള്ള യുക്തിക്കു എന്തു വിലയാണുള്ളതു? അബ്ദള്ളാ ബാവാ ഈ കാരണത്താൽ വേഷധാരിയാണെന്നു സ്ഥാപിക്കുന്ന പക്ഷം വിശുദ്ധ പത്രോസ് എത്രയധികം! ചുരുക്കത്തിൽ പറഞ്ഞാൽ വേഷധാരണസ്ഥ കാരണങ്ങളായി താരക പറഞ്ഞിട്ടുള്ള യുക്തികൾ എല്ലാം കഥയില്ലാത്തവയാണു. ഞാൻ മുകളിൽ പറഞ്ഞതുപോലെ ഒരു സ്ഥാനത്തെ അസാധുവാക്കുന്ന കാരണങ്ങൾ എന്തെല്ലാമെന്നു വേദപുസ്തകംകൊണ്ടോ അപ്പൊസ്തോലസഭയുടെ നടപടികളും നിയമങ്ങളും കൊണ്ടോ ആദ്യമായി തെളിയിച്ചു ആ കുററങ്ങൾ പ്രസ്തുതസ്ഥാനാഭിഷേകത്തിനുണ്ടെന്നു കാണിച്ചിരുന്നെങ്കിൽ താരകാലേഖനങ്ങൾക്കു വല്ലബലവുമുണ്ടായിരുന്നേനെ. അവ എന്താണെന്നു നമ്മുടെ എം. എൻ. ഒ. യെ. താരകാധിപരൊ കേട്ടിട്ടുപോലുമില്ല. ഒരു മേല്പട്ടക്കാരൻ പതിവിൽ അധികനേരം കിടന്നുറങ്ങികളഞ്ഞെന്നൊ ഒരു പാത്രിയക്കീസ സമ്മന്ന്യത്തിൽ അധികപ്രാവശ്യം മൂത്രവിസർജ്ജനം ചെയ്തെന്നോ കേൾക്കുമ്പോൾ ആദ്ദേഹം വേഷധാരിയാണെന്നു തീർച്ചപ്പെടുത്തുവാൻ തക്ക ജ്ഞാനമെ നമ്മുടെ താരകയ്ക്കുള്ളു എന്നു ഇതിനാൽ വെളിപ്പെടുന്നു.

‡ ഇനി ഈ തർക്കത്തിന്റെ ആവശ്യത്തിലേക്കല്ലാ ഞങ്ങളുടെ വായനക്കാരുടെ അറിവിനുവേണ്ടി അബ്ദള്ളാ പാത്രിയക്കീസുബാവാ ഒരിക്കൽ റോമ്മായിൽ ചേർന്നു എന്നു പറയുന്നതിന്റെ ഗുരുലഘുത്വം എത്രമാത്രമുണ്ടെന്നുള്ളതിനു ഒരുതെളിവു ഞാൻ പറയാം. ൧൯൦൫ തൊമ്മൂസ (കർക്കടകം) മാസം൬-ാംനു- (അബ്ദൽമിശിഹ പാത്രിയക്കീസിനെ നീക്കുന്നതിനു വളരെ മുമ്പു) മൂസലിലെ വലിയ ധനവാനും ബൊംബായി മുതലായ

൨ാം ഭാഗം

സ്ഥലങ്ങളിൽ കൂടെ കച്ചവടമുള്ളവനുമായ കോജാ അന്തോൻ ഈ നാട്ടിൽ ഒരു സ്നേഹിതനയച്ച എഴുത്തിൽ നിന്നു ഒരു ഭാഗം താഴെ ചേർക്കുന്നു. "മെത്രാൻ അബ്ദള്ളായെക്കുറിച്ചു നിങ്ങളുടെ എഴുത്തിൽ ചോദിച്ചിട്ടുണ്ടല്ലൊ. ആദ്ദേഹം ഇപ്പോൾ സ്വദേശമായ പൂനീക്കിൽ ഒരു ചെറിയ ഭവനം പണിയിച്ചു സ്വസ്ഥമായിരിക്കുന്നു. അർമ്മനായക്കാരുടെ കുലയിൽ രാജദ്രോഹകുററം സർക്കാർ ചുമത്തിയപ്പോൾ ജീവരക്ഷയ്ക്കു ഫ്രെഞ്ചു കൊൻസലിന്റെ സംരക്ഷണ പ്രാപിക്കാൻ വേണ്ടി താൻ റോമ്മാക്കാരൻ എന്നു നടിച്ചു എന്നല്ലാതെ ആദ്ദേഹത്തിനു ഒരു കുററവുമില്ല. പാപ്പാക്കാർ ആദ്ദേഹത്തിനു ഇടവകഭരണവും ശമ്പളവും കൊടുക്കാമെന്നു പറഞ്ഞിട്ടും ആദ്ദേഹം സ്വീകരിക്കാതെ സ്വദേശത്തു സ്വസ്ഥമായിരിക്കയാണ്. തന്നേ സ്വീകരിക്കണമെന്നു പാത്രിയക്കീസു ബാവായോടു ആദ്ദേഹം പലപ്രാവശ്യം അപേക്ഷിച്ചിട്ടും ബാവാ സമ്മതിക്കുന്നില്ല. ഇനിക്കു പോയ മാസത്തിൽ ആദ്ദേഹത്തിൽ നിന്നു കിട്ടിയ എഴുത്തിൽ ഈ പാത്രിയക്കീസു കാലം ചെയ്തു വേറൊരു പാത്രിയക്കീസു സ്ഥാനാരോഹണം ചെയ്യുന്നതുവരെ ഇരിപ്പാൻ ഇനിക്കു ആയിസ്സുണ്ടാകുന്ന പക്ഷം അന്നു നാം തമ്മിൽ അഭിമുഖമായി കണ്ടുകൊള്ളാമെന്നു എഴുതിയിരിക്കുന്നു." ആദ്ദേഹം യാക്കോബായ സഭയെ ശപിച്ചു എന്നും മററും താരകപറയുന്നതിന്റെ അവസ്ഥ ഇപ്രകാരമാകുന്നു.

‡ താരകയുടെ ആക്ഷേപങ്ങളെ വാദത്തിനു വേണ്ടി സമ്മതിച്ചുംകൊണ്ടു ആലോചിച്ചാലും താരകാവാദം അസ്ഥാനത്തിലാണെന്നു മേൽപ്പറഞ്ഞ ഭാഗങ്ങളിൽ വെളിവായല്ലൊ. സ്ഥാനഭ്രംശം ചെയ്യുന്നതു സുൽത്താ

൫-ാം ഭാഗം.

നാണെന്നു താരകയും അല്ല സഭയാണെന്നും സുൽത്താൻ സഭയുടെ അപേക്ഷയെ സ്വീകരിക്കയാണെന്നും ഞാനും വാദിച്ചു. രാജാവു സ്ഥാനഭ്രംശം ചെയ്തു എന്നുള്ള പദപ്രയോഗം ഒരിക്കൽ ഇടവക പത്രികയിലും മനോരമയിലും കണ്ടതുകൊണ്ടു ഞാൻ തെററിപ്പോയി എന്നാണ് താരക ഇപ്പോൾ പറയുന്നതു. താരകയുടെ തക്കത്തിന്റെ അടിസ്ഥാനം അന്വേഷിച്ചാൽ ഒരു കഥയുമില്ലെന്നു കാണാം.

താരക കൊട്ടിഘോഷിക്കുന്ന പത്രികയിലെ ഉപന്യാസം കണ്ണു തുറന്നു മനസ്സിരുത്തിയും വായിക്കാതെയാണ് താരക പുറപ്പെട്ടിരിക്കുന്നതു. “ഞങ്ങൾക്കു നേരിട്ടു യാതൊരറിവും കിട്ടിയിട്ടില്ല” എന്നും മനോരമ ഇന്നപ്രകാരം പറയുന്നു എന്നും അതുകൊണ്ടു അങ്ങിനെ “ആയിരിക്കാം” ഇങ്ങനെ “ആണത്രെ” എന്നും മററും സംശയാർത്ഥത്തിൽ പത്രിക പറഞ്ഞിട്ടുള്ള വാചകങ്ങളിന്മേൽ ആണ് താരകാലേഖകന്റെ കുയുക്തികളെല്ലാം സ്ഥാപിക്കപ്പെട്ടിരിക്കുന്നതു. ഇടവകപത്രികയുടെ സംശയാർത്ഥപ്രകടനം മനോരമ പ്രസംഗത്തിന്മേലും മനോരമയുടെ അഭിപ്രായം ഗാർഡിയൻ എന്ന ഇംഗ്ലീഷ പത്രത്തിന്മേലും സ്ഥാപിച്ചിരിക്കുന്നു. അപ്പോൾ താരകയുടെ സാക്ഷാൽ അടിസ്ഥാനം ഗാർഡിയനാണ. അന്നത്തെ ഗാർഡിയൻ ഇപ്പോൾ എന്റെ കൈവശമില്ലെങ്കിലും അതു വായിച്ച ഓർമ്മ ഇനിക്കും മനോരമ പത്രാധിപക്കും ഉണ്ടു. ഗാർഡിയന്റെ ഖയവശ്ശം ലേഖകൻ കിഴക്കേ സഭകളെക്കുറിച്ചു പലതും എഴുതിയക്കൂട്ടത്തിൽ നാലഞ്ചു വരി മാത്രമടങ്ങിയ ഒരു പാറാഗ്രാഫ് ാണ യാക്കോബായസഭയെക്കുറിച്ചുണ്ടായിരുന്നതു. അതു ഏകദേശം ഇപ്രകാരമായിരുന്നു:—“ഈയിടെ സിറിയൻ പാത്രിയക്കീസിനെ പോർട്ട (തുക്കിഗവമ്മെണ്ടു) സ്ഥാനഭ്രംശം ചെയ്തിരിക്കുന്നു. മെത്രാന്മാരുടെ ആവലാധിയാണ് കാരണം. അവരുടെ സ്ഥാനാപതിയായ മെത്രാപോലീത്താ അതിനെ സ്ഥിരപ്പെടുത്തിയിരിക്കുന്നു. രാജതന്ത്രം (പൊലിററിക്സ) സംബന്ധമായ ചിലകാരണങ്ങളും ഇതിൽ അന്തർഭവിച്ചിരിക്കാം.” തുക്കിഗവമ്മെണ്ടിന്റെ അപരിഷ്കൃത ഭരണത്തെക്കുറിച്ചു മനോരമയ്ക്കുള്ള അറിവിനെ ആസ്സദമാക്കി സ്വന്ത അനുമാനങ്ങൾ ചേത്തു ഇതിൽ നിന്നു ഒരു മുഖപ്രസംഗം എഴുതിയതിൽ മനോരമ എന്തെല്ലാം പറഞ്ഞിരുന്നാലും അതൊന്നും യാക്കോബായ സഭയെയൊ പാത്രിയക്കീസിനെയൊ ബന്ധിക്കുന്നതൊ സംഗതിയുടെ സൂക്ഷ്മജ്ഞാനമൊ ആയിരിക്കയില്ലെന്നു സ്പഷ്ടമാകുന്നു. താരകയുടെ രണ്ടു ലക്കങ്ങളിൽ മനോരമയിൽനിന്നും പത്രികയിൽ നിന്നും നീട്ടിക്കെട്ടി പകത്തി കൊട്ടിഘോഷിച്ചിരിക്കുന്ന ഭാഗങ്ങളെല്ലാം ഉറപ്പില്ലാത്ത മണലിന്മേൽ സ്ഥാപിച്ച അടിസ്ഥാനവും ഉള്ളി പൊളിച്ചതു പോലെ കഴമ്പില്ലാത്തതുമാണെന്നു ഇതുകൊണ്ടു കാണാം. നേരെമറിച്ചു യഥാർത്ഥം മനസ്സിലായപ്പോൾ “ഗവമ്മെണ്ടിന്റെ വിരോധമല്ല സമുദായത്തിന്റെ അതൃപ്തി മൂലം ജനങ്ങളുടെയും മെത്രാന്മാരുടെയും ആവലാധിയെ പ്രമാണിച്ചു ഗവമ്മെണ്ടു പ്രവേശിച്ചുതാണെന്നു” ഞങ്ങൾക്കറിവുണ്ടെന്നു ഇപ്പോഴത്തെ തക്കം പുറപ്പെടുന്നതിനു വളരെ മുമ്പെ തന്നെ പത്രിക പറഞ്ഞിട്ടുള്ളതിനെ താരക അന്വേഷം ഗണ്യമാക്കുന്നില്ല: “ഞങ്ങൾക്കറിവില്ല” “ആയിരിക്കാം” “ആണത്രെ” എന്നിങ്ങിനെ പത്രിക പറഞ്ഞതെ

---

൫-ാംഭാഗം. ഇതു ന: ൧-ൻ മറുവടിയാണ്. ഇതിനു മറുപടി ഒ: ഒ: ബി. സി. ഡി.

ല്ലാം താരകയ്ക്കു കല്ലേൽ ചിത്രവും "ഞങ്ങൾക്കറിവുണ്ടെന്നു" പറഞ്ഞതു അഗണ്യവുമായി തീൎന്നു ആലൊചിച്ചാൽ താരകയുടെ ദുൎബുദ്ധി സ്പഷ്ട മാകുന്നു.

൧൦ാം ഭാഗം. ‡ ഈ വാദത്തിന്റെ പരിണാമത്തിനു വേറൊരു തെളിവു കൂടെ ഞങ്ങൾ പറയാം. ഒടുവിലത്തെ തിരഞ്ഞെടുപ്പിനെ സംബന്ധിച്ചു സിംഹാസനത്തുങ്കൽ നിന്നു വന്ന ക്ഷണക്കത്തോടുകൂടി മേൽപ്പറഞ്ഞ കോജാ അന്തൊൺ അയച്ച ൮൯൦ നീസൊൻ (മേടം) ൭-നു-ലെ എഴുത്തിൽ ഇപ്രകാരം പറയുന്നു. "അബ്ദൽമീശിഹ പാത്രിയൎക്കീസുമായി യോജിച്ചു ആദേഹത്തെത്തന്നെ സ്വീകരിക്കയാണ് നല്ലതെന്നു സുൽത്താൻ പൌലൂസ് എപ്പിസ്കോപ്പായോടു (രാജധാനിയിൽ ഇരിക്കുന്ന സുറിയാനി പ്രതിനിധി) നിൎബന്ധമായി പറയുന്നു. എങ്കിലും മെത്രാന്മാൎക്കു സമ്മതമില്ലാ. അതിനാലാണ് സുന്നഹദോസ് വിളിച്ചുകൂട്ടുന്നതു. മൂസൽക്കാരായ ഞങ്ങൾ ഒന്നിലും പ്രവേശിക്കുന്നില്ല. സഭയും മേല്പട്ടക്കാരും ആരെ തിരഞ്ഞെടുക്കുന്നുവോ അതോടു ഞങ്ങൾ ചേരാൻ വിചാരിച്ചിരിക്കയാണ്." ഗവൎമ്മെണ്ടിന്റെ പ്രവേശനത്തിന്റെ ശക്തിയും അബ്ദള്ളാ പാത്രിയൎക്കീസു കൊടുത്തതായി താരക പറയുന്ന കൈക്കൂലിയുടെ പ്രാബല്യവും എത്രമാത്രം ഉണ്ടെന്നു ഇതുകൊണ്ടു കാണാമല്ലോ.

൧൧ാം-ഭാഗം. ‡ താരകയുടെ ആദ്യലേഖനം ',യാക്കോബായക്കാരുടെ ചങ്കു തുളയ്ക്കുന്ന"താണെന്നു പറഞ്ഞു താരകാ ലേഖകൻ തന്നത്താൻ പ്രശംസിക്കുന്നുണ്ടു. ഈ ദേഹത്തിന്റെ ഗൂഢഗതി ദയനീയം തന്നെ. താരക എത്ര ശ്രമിച്ചാലും യാക്കോബായ പാത്രിയൎക്കീസിനെ വേഷധാരിയാക്കാൻ സാധിക്കയില്ലാ. നവീകരണത്തിലെ യോഗ്യന്മാരും ഇതു സമ്മതിക്കയില്ലാ. അവരുടെ കൂട്ടത്തിൽ വല്ല കിന്നാരി വക്കീമാരോ കൂനൻ ദാനിയേലന്മാരോ അല്ലാതെ ആൎക്കും ഇതു ബോദ്ധ്യമാകയുമില്ല. യാക്കോബായ പാത്രിയൎക്കീസ് പാത്രിയൎക്കീസാണെന്നു ലോകം മുഴുവൻ സമ്മതിക്കും. ആദേഹത്തിന്റെ കൈവെപ്പിന്റെ സാധുത്വത്തെ തൎക്കിപ്പാൻ ആരും ഉണ്ടാകയുമി

---

൮൦ാം ഭാഗം. ഇത്ര നിരപരാധിയായ സുൽത്താനെ ഇത്ര കൎശനമായി പത്രികയും മനോരമയും ശകാരിച്ചതു ൩: ൩. ബി. ൪. ബി എത്ര വലിയ അന്യായം.

൮൮ ാം ഭാഗം. അന്ത്യോഖ്യാ പാത്രിയൎക്കീസു വേഷധാരിയായാൽ മാൎത്തോമ്മാ സഭാദ്ധ്യക്ഷനും വേഷധാരിയാകുമെന്നാണ് പത്രികാ വ: ൮൦ലും ഇവിടയും വാദിച്ചിട്ടുള്ളതു. ൮൪ ാം പുറത്തു ൮൦ ാം ഭാഗത്തിന്റെ നോട്ടിൽ ഞാൻ അതിനു സമാധാനം പറഞ്ഞിട്ടുമുണ്ടു. അതുകൊണ്ടു എന്റെ വെടി യാക്കോബായ സഭാദ്ധ്യക്ഷനെ വീഴിച്ചെങ്കിൽ ആ വീഴ്ചകൊണ്ടു മാൎത്തോമ്മാ സഭാദ്ധ്യക്ഷനും വീഴണമെന്നാണ് പത്രിക വാദിച്ചിട്ടുള്ളതെന്നു വ: ൮൦ നോക്കിയാൽ സ്പഷ്ടമായി കാണാം. എന്നാൽ എന്റെ വെടികൊണ്ടു മാൎത്തോമ്മാ സഭാദ്ധ്യക്ഷൻ വീണിരിക്കുന്നു എന്നു ഇവിടെ വാദിക്കുന്ന സ്ഥിതിക്കു പാത്രിയൎക്കീസു വീണുപോയി എന്നു സമ്മതിച്ചതായി വിചാരിക്കേണ്ടിയിരിക്കുന്നു. പാത്രിയൎക്കാസ്ഥാനം തുലക്കാൻ വിചാരിച്ചാൽ എടുത്തുകളയത്തക്കതാണെന്നു യാക്കോബായ സഭ എന്നു സമ്മതിച്ചുവൊ അന്നു മുതൽ അവരുടെ പാത്രിയൎക്കീസിനെ അവർ വെറും വേഷധാരിയാക്കിയിരിക്കുന്നു എന്നാണ് എന്റെ വാദം.

ല്ല്യാ. യാക്കോബായക്കാരെ സംബന്ധിച്ചിടത്തോളം താരകയുടെ വെടി രോമം കരിക്കുവാൻ പോലും മതിയാകയില്ല്യാ. എന്നാൽ ആ വെടി ഒരിടത്തു ചങ്കു തുളച്ചിട്ടുണ്ടു. കോട്ടയത്തു സിമ്മനാരിയിൽനിന്നു മാരാമണ്ണു പള്ളിയിലേക്കും അവിടെനിന്നു പാലക്കുന്നത്തു മേടയിലെ ഒഴിവാരത്തിലേക്കും സ്ഥലം മാററി സ്ഥാപിച്ചിരിക്കുന്ന "മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ" ചുവപ്പുളോഹ ധരിച്ചു സ്ഥിതി ചെയ്യുന്ന രണ്ടുപരമാർത്ഥികളുടെ ശങ്കു താരകയുടെ വെടികൊണ്ടു തകർന്നിരിക്കയാണ് കഴിഞ്ഞ പത്രികയിലെ നവീകരണ ലേഖകൻ പറഞ്ഞതുപോലെ അന്ത്യോഖ്യായിലെ വേഷധാരിയിൽനിന്നു കിട്ടിയ സ്ഥാനത്തിന്റെ ഉച്ഛിഷ്ടത്തെ ആശ്രയിച്ചിരിക്കുന്ന ഈ വരെ താരക വേഷധാരികളാക്കിയിരിക്കയാണ്. കമ്പനാട്ടച്ചന്റെ പുറകെ മുണ്ടുടപ്പിച്ചു ഇവരെയും ഇറക്കിവിടാൻ ഇനി ഒട്ടും താമസവുമില്ല്യാ. അതിനാൽ താരകയുടെ വെടി നല്ല്യ സ്ഥാനത്തു തന്നെയാണ് കൊണ്ടിരിക്കുന്നതെന്നു ഞാനും സമ്മതിക്കുന്നു. എങ്കിലും തങ്ങളുടെ പിതാക്കന്മാർ എന്നു താരകയും സമ്മതിക്കുന്ന ആ ശുദ്ധാത്മാക്കളുടെ ശങ്കിനു നേരെ ഇത്രവലിയ ഉണ്ട വിട്ട എം. എൻ. ഒയുടെയും അതിലെക്കു താരക തോക്കുവിട്ടുകൊടുത്ത പത്രാധിപരുടെയും കൃതഘ്നത വിസ്മയനീയം തന്നെ. ആ സാധുക്കളെ ളോഹ ഊരിച്ചു മുണ്ടുടപ്പിച്ചു വിടണമെന്നു ഇത്ര വൈരാഗ്യം തോന്നുവാൻ തക്കവണ്ണം അവർ ഇവരോടു എന്തു ദ്രോഹമാണ് ചെയ്തതു? മറെറാന്നുമില്ല്യെങ്കിലും പത്രാധിപ ഉദ്യോഗം തന്നതു അവരല്ലെ? മൂന്നുമാസം തികഞ്ഞില്ല്യല്ല്യോ ഇത്ര ക്ഷണം ആ നന്ദിമറന്നു ഉരുള തന്ന കൈക്കു കടിച്ചതു എത്ര കഷ്ടം! ഈശ്വരവിശ്വാസമില്ലാത്ത നാസ്തികന്മാരിലും കഠിനഹൃദയന്മാരായ തുലുക്കസന്താനങ്ങളിലും അഞ്ചരക്കാരുടെ സ്നേഹൈക്യതയിൽ ജനിച്ചു മാമ്മൂദീസാവെള്ളം ശിരസ്സിൽ വീണിട്ടില്ല്യാത്ത നാമധേയ ക്രിസ്ത്യാനികളിൽ പോലും കാണ്മാൻ കഴിയാത്ത അമാനുഷികമായ ഒരു കൃതഘ്നതയാണെ ഇതെന്നു പറഞ്ഞാൽ ഒട്ടും അതിശയോക്തിയല്ല്യാ.

കെ. എം സി.



## ൭ാം അദ്ധ്യായം.

൧ാംഭാഗം. ൧൫. ആദ്യമായിട്ടു ഞാൻ ആരാണെന്നു പറയേണ്ടിയിരിക്കുന്നു. ഞാൻ ഒരു കൊച്ചു പോത്തച്ചനാണ്. കൊച്ചുപോത്തച്ചൻ എന്നുള്ള അർത്ഥത്തിലാണ് †എം. എൻ. ഒ. എന്നു ഞാൻ പേരുവച്ചതു. ഇടവകപത്രികയുടെ പത്രാധിപരായ വലിയ പോത്തച്ചൻ എന്റെ സാക്ഷാൽ ജ്യേഷ്ഠൻ തന്നെയാണ്. തുമ്പില്ല്യാത്ത താരകാധിപരും മാർത്തോമ്മാക്കാരും ചുരുക്കം ചില യാക്കോബ്യരും എന്നെയും എന്റെ വലിയജ്യേഷ്ഠനെയും മര്യാദയില്ല്യാത്തവരെന്നു വിളിച്ചുവരുന്നു. അതു അവരുടെ വിട്ടുഭോഷത്വമെന്നല്ല്യാതെ മറെറാന്നും പറവാൻ ഞാൻ കാണുന്നില്ല്യാ. യോസേഫ്മെത്രാൻ എന്നു വിളിച്ചുവരുന്ന പുലിക്കോട്ടു യോസേഫ് എന്ന ആൾ എന്റെ മെത്രാച്ചനല്ല്യാ. ആ ആളിനു എന്റെ

† എം. എൻ. ഒ. ഈ അക്ഷരങ്ങൾ അക്ഷരമാലയുടെ മദ്ധ്യത്തിലെ അക്ഷരങ്ങളാണല്ലൊ.

മേൽ യാതൊരു അധികാരവുമില്ലാ. ഈ മനുഷ്യനെ മെത്രാപ്പോലീത്താ തിരുമനസ്സ എന്നോ മററൊ ഞാൻ വിളിച്ചാൽ ആ ആൾ എൻെറ മെത്രാച്ചനാകയും ഞാൻ ആ ആളിൻെറ കീഴിലാകയും ചെയ്യുയില്ലയോ? എൻെറ മേൽ യാതൊരു അധികാരവുമില്ലാത്ത ഒരു മിസ്റ്റർ ജോസഫിനെ ഞാൻ എൻെറ മെത്രാച്ചനാക്കണമെന്നു പറയുന്നവൻ എത്ര ഭോഷൻ! ഈ നാട്ടിലെ ക്രമമനുസരിച്ചു മ. രാ. രാ. പുലിക്കോട്ടുയോസഫ് അവർകൾ എന്നൊ പാശ്ചാത്യ രീതി അനുസരിച്ചു മിസ്റ്റർ ജോസഫ് എന്നോ ജോസഫ് എസ്ക്വയാർ എന്നൊ പറയുന്നതിനു ഇനിക്കു യാതൊരു വിരോധവുമില്ലാ. ഇതുപോലെ തന്നെ ഇടവകപത്രികയെ മലങ്കര ഇടവകപത്രിക എന്നു ഞാൻ വിളിക്കയില്ല. അതു മലങ്കര ഇടവകയുടെ പത്രികയല്ലെന്നു ഞാൻ അറിഞ്ഞിരിക്കുമ്പോൾ അതിനെ മലങ്കരഇടവകപത്രിക എന്നു വിളിക്കുന്നതു കള്ളം പറകയാണ'. അതുകൊണ്ടു അതിനെ യാക്കോബായ ഇടവകപത്രിക എന്നു മാത്രമേ ഞാൻ വിളിക്കു. എൻെറ ജേഷ്ടൻ വലിയ പോത്തച്ചൻെറയും പ്രമാണം ഇതു തന്നെയാണ'. ഞങ്ങൾ രണ്ടുപേരും രണ്ടുനിലയിൽ നില്ക്കുന്നതുകൊണ്ടു അതിൻെറ പ്രയോഗം രണ്ടുസ്ഥാനത്തേക്കു ആയിപ്പോയി എന്നു മാത്രമേയുള്ളു. ഞങ്ങളുടെ സയുക്തികമായ ഈ പ്രമാണത്തെ മാർത്തോമ്മാക്കാരും ചുരുക്കം യാക്കോബ്യരും കുററം പറയുന്നുണ്ടെങ്കിൽ അവർ സർവത്ര വിഡ്ഢികളാണെന്നു പറവാൻ ഇനിക്കും വലിയപോത്തച്ചനും ഒട്ടും മടിയില്ലാ. എൻെറ വലിയ പോത്തച്ചൻ ജീവനോടിരിക്കുന്ന കാലത്തോളം ഞങ്ങളുടെ ഈ പ്രമാണത്തെകൊണ്ടാടുവാൻ യാക്കോബായസഭയിൽ ഒരു വലിയ ഭൂരിപക്ഷമുണ്ടായിരിക്കുമെന്നുള്ള നിശ്ചയം ഞങ്ങളെ വളരെ ധൈര്യപ്പെടുത്തുന്നുണ്ടു. വല്ല ഭോഷന്മാരും അങ്ങുമിങ്ങുമിരുന്നു എന്തുപറഞ്ഞാലും ഞങ്ങൾക്കു അതുവകയല്ലാ. ഇതിങ്ങിനെ ഇരിക്കട്ടെ.

൧ാംഭാഗം ബി. ഇനിയും ഞാനും വലിയ പോത്തച്ചനും തമ്മിലുള്ള ഭേദം പറയണമല്ലോ. ൧. സഭ്യമല്ലാത്തവയും കന്നാലിപ്പിള്ളാരുടെ കൂട്ടത്തിൽ വല്ല മാത്രം പറയത്തക്കവയുമായ വാക്കുകൾ പറവാൻ ഇനിക്കു ധൈര്യമില്ലാ ഇതൊക്കെ പറയാൻ വലിയ പോത്തച്ചൻെറ നാക്കിനു നല്ല അയവുണ്ടു. ൨. ശകാരം കൂടുതൽ പറയുന്നതിലാണ് ജയമിരിക്കുന്നതെന്നുള്ള വലിയ പോത്തച്ചൻെറ പ്രമാണത്തിൽ ഞാൻ എത്തിയിട്ടില്ലാ. ൩. ആവശ്യംപോലെ കള്ളം പറയാൻ ഇനിക്കു ധൈര്യമില്ലാ. വലിയ പോത്തച്ചനു ആ കാര്യത്തിൽ ഒരു ക്രൂസലുമില്ലെന്നു ഈ പ്രതിവാദത്തിൽ ഞാനും താരകാധിപരും തെളിയിച്ചിട്ടുണ്ടു. ഇതിൽ പത്രികയുടെ ശങ്കാവിഹീനത്വം എന്നു കുറിച്ചിരിക്കുന്ന ഭാഗങ്ങളും സഭാതാരക ൪-ാം പുസ്തകം ൩ാം ലക്കം ൩൬-൪൧ പുറങ്ങളും ൪ാം ലക്കം ൫൧-൫൪ പുറങ്ങളും നോക്കുക.

൨ാംഭാഗം. ഇനിയും നമുക്കു പ്രതിവാദവിഷയത്തിലേക്കു പ്രവേശിക്കാം. ആദ്യമായിട്ടു വേഷധാരി എന്ന പദത്തെ സംബന്ധിച്ചു അല്പം പറയേണ്ടിയിരിക്കുന്നു. ഇതിനു രണ്ടർത്ഥമുണ്ടു, ൧. ഒരു സ്ഥാനം വാസ്തവത്തിൽ ഇല്ലാതെ ആ സ്ഥാനത്തിൻെറ വേഷം ധരിക്കുന്നവൻ ൨. ഒരു സ്ഥാനമുണ്ടായിരിക്കയും ആ സ്ഥാനത്തിനടുത്ത യോഗ്യതകൾ അശേഷം ഇല്ലാതിരിക്കയും ചെയ്യുന്നവൻ. വക്കീൽപരീക്ഷ ജയിച്ചിട്ടുള്ള വക്കീലന്മാരിൽ ചിലരെ പററി ഇയാൾ വക്കീലാണോ വെറുതെ കെട്ടുംകെട്ടി നടക്കയല്ലേ! എന്നു ജനങ്ങൾ പറയാറുള്ളതു ഈ അർത്ഥത്തിലാണ്. യഹൂദാ ഈ അർത്ഥത്തിൽ വേഷധാരിയായിരുന്നു ആദ്യത്തെ അർത്ഥത്തിൽ വേഷധാരിയല്ലാ. അവനു എപ്പിസ്കോപ്പാസ്ഥാനം ഉണ്ടായിരുന്നതായി പത്രോസു പറയുന്നു. പ്രവൃത്തി ൧: ൨൦

൩ാംഭാഗം. അബ്ദംശീഹയിന്റെ സ്ഥാനാരോഹണം സഭയുടെ ഭൂരിപക്ഷാഭിപ്രായത്തിനു പ്രതികൂലമായിട്ടായിരുന്നു എന്നും അങ്ങിനെ നടക്കാമെന്നും പത്രികസമ്മതിക്കുന്നതായി ഞാൻ തെളിയിച്ചുവല്ലോ. (൧: ൧. ൨ നോക്കുക.) ഇതു സമ്മതിക്കുന്നില്ലെന്നു സ്ഥാപിപ്പാൻ പിന്നീടു പത്രിക ശ്രമിച്ചിട്ടില്ലാ. വലിയ മാർ അത്താനാസ്യോസ് മാർത്തോമ്മാസ് അത്താനാസ്യോസ് ഈ മെത്രാപ്പോലീത്തന്മാർ വാഴിക്കപ്പെട്ടതു ഭൂരിപക്ഷാഭിപ്രായം കൂടാതെയാണെന്നും പാത്രിയർക്കീസിന്റെ കാര്യം ഇതുപോലെയാണെന്നുമത്രെ എന്റെ ജേഷ്ടൻ വാദിക്കുന്നതു. രണ്ടുംതമ്മിൽ വാസ്തവത്തിൽ സാമ്യമില്ലാ. വലിയ മാർ അത്താനാസ്യോസ് അവർകൾ സ്ഥാനം ഏററു വന്നു. മലങ്കരസഭക്കു ആദേഹത്തെ സ്വീകരിപ്പാൻ മനസ്സായതുകൊണ്ടു സ്വീകരിച്ചു. മാർത്തോമ്മാസ അത്താനാസ്യോസ് അവർകൾക്കു സ്ഥാനം കൊടുക്കുന്ന കാര്യത്തെ പററി ആലൊചിക്കുന്നതിനായി പരിഷ്കൃതസമ്പ്രദായം അനുസരിച്ചു ഒരു സംഘം വിളിച്ചുകൂട്ടുകയോ മറേറാ ചെയ്തിട്ടില്ലായിരിക്കാം. ആദേഹത്തെ സ്ഥാനാഭിഷേകം ചെയ്യുന്ന കാര്യത്തിൽ സഭക്കു പൊതുവേ തൃപ്തിയായിരുന്നു ഒരുത്തനും വിരോധം പറഞ്ഞിട്ടില്ലാ: വിളിച്ചുകൂട്ടിയെങ്കിൽ യാതൊരുത്തനും എതിരു പറകയില്ലായിരുന്നു എന്നു തീർച്ചയാണ. എന്നാൽ അബ്ദംശീഹ പാത്രിയർക്കീസിന്റെ കാര്യം അങ്ങിനെ അല്ലാ. ആദേഹത്തിനല്ലാ വേറൊരാളിനാണ് സ്ഥാനം കൊടുക്കേണ്ടതെന്നു സഭയുടെ ഭൂരിപക്ഷം അഭിപ്രായപ്പെട്ടു എങ്കിലും സഭയുടെ അഭിപ്രായത്തിനു വിരോധമായിട്ടു ആദേഹം സ്ഥാനം ഏററുകൊടി മെത്രാപ്പോലീത്തന്മാരുടെ സ്ഥാനാരോഹണം സഭയുടെ അഭിപ്രായത്തിനു വിരോധമായിരുന്നെന്നു പറയാൻ പാടില്ലാ.

൪ാംഭാഗം. അബ്ദംശീഹയിന്റെ സ്ഥാനാഭിഷേകം ദൈവവിളിയോ ദൈവാനുവാദമൊ കൂടാതെ "ചില ദുർബുദ്ധികളുടെ പ്രേരണമൂല"മുണ്ടായതാണെന്നു പത്രിക സമ്മതിക്കുന്നതായി ഞാൻ തെളിയിച്ചുവല്ലോ, (൧: ൩. നോക്കുക.) ഇതിനു യാതൊരു സമാധാനവും പത്രിക പറഞ്ഞിട്ടില്ലാ. അതുകൊണ്ടു ഇതിനെ ഒന്നുകൂടെ പത്രിക സ്ഥിരപ്പെടുത്തുന്നു. സഭയുടെ ഭൂരിപക്ഷത്തിന്റെ അതായതു സഭയുടെ അഭിപ്രായത്തിനു പ്രതികൂലമായിട്ടാണ് അബ്ദംശീഹയിന്റെ ഈ സ്ഥാനാഭിഷേകം നടന്നതെന്നുള്ളതു അവിതർക്കിതമാണല്ലോ. സഭയുടെ അഭിപ്രായത്തിനു വിരോധമായി ഒരു കാര്യം നടത്തണമെങ്കിൽ സഭയെക്കാൾ ശക്തിയുള്ള ഒരാൾ വിചാരിക്കേണ്ടിയിരിക്കുന്നു. അതു സുൽത്താനല്ലാതെ പിന്നെ ആരു? സഭയുടെ അഭിപ്രായത്തിനു വിരോധമായി ഒരു സ്ഥാനാഭിഷേകം നടത്തുന്നതിലേക്കായി പത്രിക പറയുന്ന പ്രകാരം "ചില ദുർബുദ്ധികൾ പ്രേരി"പ്പിച്ചതു ആരെ? സുൽത്താനെ അല്ലാതെ പിന്നെ ആരെ പ്രേരിപ്പിച്ചാലും സഭയുടെ അഭിപ്രായത്തിനു വിരോധമായി ഒരു സ്ഥാനാഭിഷേകം നടത്തുവാൻ കഴിയുന്നതല്ലാ. അതുകൊണ്ടു പത്രിക പറയുന്നതായ "ചില ദുർബുദ്ധികളുടെ പ്രേരണെ"ക്കു വിഷയം സുൽത്താനായിരുന്നു എന്നു തീർച്ചപ്പെടുത്തേണ്ടിയിരിക്കുന്നു. അബ്ദംശീഹയിന്റെ സ്ഥാനാരോഹണം സഭയുടെ അഭിപ്രായത്തിനു പ്രതികൂലമായിട്ടും സുൽത്താന്റെ ഇഷ്ടത്തിനനുസരണമായിട്ടുമാണ് നടന്നതെന്നു ഇതിൽനിന്നു തീരുമാനിക്കരുതോ? "ചില ദുർബുദ്ധികളുടെപ്രേരണമൂലവും സുൽത്താന്റെ വരുതി അനുസരിച്ചും ദൈവവിളിയൊ ദൈവാനുവാദമോ കൂടാതെയും സഭയുടെ അഭിപ്രായത്തിനു പ്രതികൂലമായിട്ടും ആണ് അബ്ദംശീഹയിന്റെ സ്ഥാനാഭിഷേകം നടന്നതെന്നു ൧: ൧. ൨. ൩; ൫: ൩, ൪; ഈ ഭാഗങ്ങളിൽ തെളിയിച്ചിരിക്കുന്നു. പാത്രിയർക്കീസിനു സ്ഥാനമില്ലെന്നു ഇതുകൊണ്ടു സ്ഥാപിക്കാമെന്നു ഇനിക്കു വാദമില്ലാ. സ്ഥാനത്തിനടുത്ത യോഗ്യതകളില്ലെന്നു മാത്രമാണ് ഇതിൽനിന്നുണ്ടാകു

ന്ന സിദ്ധാന്തം. യോഗ്യതയില്ലാത്തവനും വേഷധാരിയാണെല്ലോ. (൭: ൨. നോക്കുക.)

൭ാം ഭാഗം. എ) യാക്കോബായ പാത്രിയർക്കീസിനെ സ്ഥാനഭ്രംശം ചെയ്യാൻ ഒരു സുല്ത്താന്നു അധികാരമുണ്ടെന്നു പത്രിക സമ്മതിക്കുന്നതായി ഞാൻ ഒതുളിയിച്ചതിനെ (൫: ൭) പത്രിക ഖണ്ഡിക്കാൻ ശ്രമിച്ചു. (൨: ൩. ൪.) അതിന്നു എന്റെ പ്രത്യാഖ്യാനം നോക്കുക. (൩; ൨—൭) ഇതിന്നു പത്രിക പിന്നീടു സമാധാനം പറഞ്ഞിട്ടുണ്ടോ എന്നു പരിശോധിക്കാം.

"പാത്രിയർക്കീസിനെ ആക്കുകയും നീക്കുകയും ചെയ്യുന്നതിൽ ഗവർമ്മെണ്ടിന്റെ പ്രവേശനം" എന്ന സംഗതികൾ ഞാൻ വിസ്താരമായി മറുപടി പറകയും താരകരണ്ടുകയും ക്രൂപ്പി വാപൊത്തുകയും ചെയ്തിരിക്കുന്നു" എന്നു, പത്രിക പ്രസ്താവിച്ചിരിക്കുന്നു. (൪: ൨) പാത്രിയർക്കീസിനെ ആക്കുകയും നിക്കുകയും ചെയ്യുന്നതിൽ സുൽത്താന്നു യാതൊരു പ്രവേശനവും ഇല്ലെന്നു പത്രിക വാദിച്ചതിന്നു ഞാൻ ഒരു മറുപടിയും പറഞ്ഞിട്ടില്ലെന്നല്ലെ താരക വായിക്കാത്ത പത്രികാവായനക്കാർ മനസ്സിലാക്കുന്നതു? ൩ാം അദ്ധ്യായം ൨-൭ ഭാഗങ്ങളിൽ ഞാൻ പറഞ്ഞിരിക്കുന്നതു പിന്നെ എന്താണ്? ഇത്തരം കള്ളം പറയാൻ സാധാരണന്മാൎക്കു ധൈൎയ്യമുണ്ടാകുമോ?

*പത്രികയുടെ ശങ്കാവിഹീനതൗ നമ്പർ ൩.*

൭ാം ഭാഗം ബി. ഇതു സംബന്ധിച്ചു താരക ഒന്നും പറഞ്ഞിട്ടില്ലെന്നു ആദ്യം പ്രസ്താവിച്ചു എങ്കിലും താരകയിലെ വാദങ്ങൾക്കു ഉഴപ്പി ഒരു സമാധാനം പറവാൻ പത്രിക ഒടുവിൽ ശ്രമിച്ചിട്ടുണ്ടു. (൪: ൻ) വും ഇടവത്തിൽ ;പാത്രിയർക്കീസിന്റെ സ്ഥാനഭ്രംശത്തെപ്പററി സംശയമായിട്ടെ പത്രിക പറഞ്ഞിട്ടുള്ളു എന്നും അതുകൊണ്ടു അതിലെ അഭിപ്രായങ്ങൾ സാധുവല്ലം എന്നുമത്രേ ഇപ്പോൾ പത്രിക വാദിക്കുന്നതു. തൽക്കാലം അതങ്ങിനെ ഇരിക്കട്ടെ. പാത്രിയർക്കീസിനെ സുൽത്താൻ സ്ഥാനഭ്രഷ്ടനാക്കി എന്നു സംശയമായിട്ടെങ്കിലും പറഞ്ഞെങ്കിൽ അങ്ങിനെ ഒന്നു സാധിക്കാവുന്നതാണെന്നു സമ്മതിച്ചുപോയി. അസാദ്ധ്യമെന്നു ബോധമുള്ള ഒരു സംഗതി നടന്നോ എന്നു ആരും സംശയം പറയാറില്ല. സാധിക്കത്തക്കതെന്നു ബോധമുള്ള കാൎയ്യങ്ങളെ പററി മാത്രമേ നാം സംശയിക്കാറുള്ളു. യാക്കോബായ പാത്രിയർക്കീസിന്റെ സ്ഥാനം സുല്ത്താൻ വിചാരിച്ചാൽ ഇല്ലായ്മ ചെയ്യത്തക്കതാണെന്നു പത്രികക്കു സമ്മതമില്ലെങ്കിൽ മേല്പറഞ്ഞ സംശയം പത്രികക്കുണ്ടാകാൻ നിവൃത്തിയില്ല. അതുകൊണ്ടു യാക്കോബായ പാത്രിയർക്കീസിന്റെ സ്ഥാനം എടുത്തുകളവാൻ സുൽത്താന്നു കഴിയുമെന്നാണ് പത്രികയുടെ ബോധം എന്നു തെളിയുന്നു. സുൽത്താൻ പാത്രിയർക്കീസിനെ സ്ഥാനഭ്രഷ്ടനാക്കിയെന്നു പത്രിക സമ്മതിക്കുന്നുവോ എന്നുള്ള ചോദ്യത്തിന്റെ തീരുമാനം എന്റെ വാദത്തെ ഉറപ്പിക്കുന്നതിന്നു അത്യാവശ്യമല്ല. യാക്കോബായ പാത്രിയർക്കീസിന്റെ സ്ഥാനം ഇല്ലായ്മ ചെയ്വാൻ ഒരു സുല്ത്താന്നു അധികാരമുണ്ടെ പത്രിക സമ്മതിക്കുന്നുവോ എന്നുള്ള ചോദ്യത്തിന്റെ തീരുമാനമാണ് ഇനിക്കിവിടെ ആവശ്യമുള്ളു. സമ്മതിക്കുന്നു എന്നല്ലാതെ മറെറാരു തീരുമാനവും ഇതിന്നു ഉണ്ടാവാൻ കഴിയുന്നതല്ല. യാക്കോബായ പാത്രിയർക്കീസിന്നു

ദൈവികമായ ഒരു സ്ഥാനവും ഇല്ലെന്നുള്ള എന്റെ സിദ്ധാന്തം രണ്ടു അടിസ്ഥാനങ്ങളിന്മേലാണ് നിൽക്കുന്നതു. ൧. യാക്കോബായ പാത്രിയർക്കീസിന്റെ സ്ഥാനം ഒരു തുലുക്കനെ ഇല്ലായ്മ ചെയ്വാൻ കഴിയുന്നതാണെന്നു പത്രികസമ്മതിക്കുന്നു. ഈ അടിസ്ഥാനത്തിനു വല്ല ഇളക്കവുമുണ്ടൊ എന്നു വായനക്കാർ വിധിക്കട്ടെ. ൨. ദൈവികമായ സ്ഥാനം ഇല്ലായ്മ ചെയ്വാൻ തുലുക്കനു കഴിയുന്നതല്ലാ. കഴിയുന്നതാണെന്നു സ്ഥാപിപ്പാൻ പത്രിക ശ്രമിച്ചിട്ടില്ലാത്ത സ്ഥിതിക്കു ഈ അടിസ്ഥാനത്തിനും ഇളക്കമില്ലാ. യാക്കോബായപാത്രിയർക്കീസിന്റെ സ്ഥാനം തുലുക്കനെ ഇല്ലായ്മചെയ്വാൻ കഴിയുന്നതാണെന്നും ദൈവികമായ സ്ഥാനം തുലുക്കനു ഇല്ലായ്മ ചെയ്വാൻ കഴിയുന്നതല്ലെന്നും സമ്മതിച്ചാൽ യാക്കോബായ പാത്രിയർക്കീസിന്റെ സ്ഥാനം ദൈവികമായ സ്ഥാനമല്ലെന്നും കൂടെ സമ്മതിക്കാതെയിരിപ്പാൻ നിവൃത്തിയില്ലാ. യാക്കോബായ പാത്രിയർക്കീസിനു സ്ഥാനമില്ലെന്നുള്ളതിലേക്കു എന്റെ ന്യായം ഇതാണ്.

൫-ാം ഭാഗം. സി. പാത്രിയർക്കീസിന്റെ സ്ഥാനഭ്രംശത്തെപററി വൃം ഇടവത്തിലെ പത്രിക സംശയമായിട്ടേ പറഞ്ഞിട്ടുള്ളു എന്നു പറയുന്നതു സത്യമൊ അതൊ പത്രികക്കു സഹജമായ ഒരു സത്യമൊ എന്നു നമുക്കു പരിശോധിക്കാം. വൃം ഇടവത്തിലെ പത്രികയുടെ പ്രസംഗത്തിന്റെ ഒരംശം ഈ പുസ്തകത്തിൽ ന: നൽ വലിയക്ഷരത്തിൽ പകൎത്തിയിട്ടുള്ളതു വായിച്ചാൽ താഴെ വരുന്ന വാദവിഷയങ്ങളെല്ലാം അതിൽ കാണുന്നതാണ്.

"ഞങ്ങൾക്കു അറിവില്ലാ" എന്നു പറഞ്ഞിട്ടുണ്ടെന്നാണ് പത്രികയുടെ ൧-ാമത്തെ ന്യായം "ഞങ്ങൾക്കു നേരിട്ടു യാതൊരറിവും കിട്ടിയിട്ടില്ലെങ്കിലും" മനോരമയുടെ അറിവിനെ "അവിശ്വസിപ്പാൻ കാരണം കാണുന്നില്ലാ" "ഈ കോംവി കുറേക്കൂടെ വിശ്വാസയോഗ്യമായിരിക്കുന്നു" എന്നിപ്രകാരമാണ് പത്രിക പറഞ്ഞിട്ടുള്ളതെന്നു ന: ന ൽ കാണാം. നേരിട്ടുകിട്ടിയ അറിവുപോലെ വിശ്വസിക്കത്തക്കതാണെന്നല്ലെ പത്രിക ഇവിടെ പറഞ്ഞിരിക്കുന്നതെന്നു വായനക്കാർ വിധിക്കട്ടെ.

പത്രികയുടെ ശങ്കാവിഹീനത്വം നമ്പർ ൪

"ആയിരിക്കാം" എന്നു പ്രയോഗിച്ചിട്ടുണ്ടെന്നാണ് പത്രികയുടെ ൨-ാം ന്യായം. പാത്രിയർക്കീസിനെ സ്ഥാനഭ്രംശം ചെയ്തതു ആരെന്നുള്ളതിനെ സംബന്ധിച്ച സുൽത്താനായിരിക്കാം എന്നു ഇടവത്തിലെ പത്രിക പറഞ്ഞിട്ടുണ്ടെന്നല്ലെ ഇതിൽ നിന്നു വായനക്കാർ മനസ്സിലാക്കുന്നതു? അങ്ങിനെ പറഞ്ഞിട്ടുണ്ടെങ്കിൽ ഈ കാൎയ്യത്തിനു വേറൊരു തെളിവും വേണ്ടാ. എന്നാൽ "ആയിരിക്കാം" എന്നു പ്രയോഗിച്ചിരിക്കുന്നതു എവിടെയാണെന്നു കാണണമെങ്കിൽ ന: ന ബി നോക്കണം "പോലുള്ള വല്ലതുമായിരിക്കാം ഇപ്പോൾ ആരോപിച്ചിരിക്കുന്നരാജദ്രോഹകുററമെന്നു വിചാരിപ്പാൻ ന്യായമുണ്ടു" ഇവിടെ സുൽത്താൻ ചുമത്തുന്ന കുററം ഇന്നപോലുള്ളതായിരിക്കാം എന്നല്ലാതെ സ്ഥാനഭ്രംശം ചെയ്തതു സുൽത്താനായിരിക്കാം എന്നു പറഞ്ഞിട്ടില്ലാ.

"ആണത്രെ" എന്നു പറഞ്ഞിട്ടുണ്ടെന്നാണ് ൪-ാമത്തെന്യായം. ഈ പദം ആ പ്രസംഗത്തിൽ രണ്ടു പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ടു. തക്കപ്പെട്ട സംഗതിയേപ്പററി അതായ്തു സ്ഥാനഭ്രംശത്തിന്റെ കത്താവു ആരാണെന്നുള്ളതിനേപ്പററി ഈ പദം ആ പ്രസംഗത്തിൽ ഉപയോഗിച്ചിട്ടില്ലാ. "ഗാർഡിയൻപത്രത്തിനു ഊർശ്ലേം ലേഖകനിൽനിന്നു അറിവു കിട്ടിയതാണത്രെ." "സ്ഥാനഭ്രഷ്ടിനു ആരോപിച്ചിരിക്കുന്ന കാരണം രാജദ്രോഹമാണത്രെ" ഇങ്ങിനെ രണ്ടുസ്ഥലത്തു "ആണത്രെ" എന്നു പ്രയോഗിച്ചതുകൊണ്ടു സ്ഥാനഭ്രംശം ചെയ്തതു ആരാണെന്നുള്ളതിനെ സംബന്ധിച്ചു യാതൊരു സംശയവും ഉള്ളതായി വരുന്നില്ലാ ഒരു പ്രസംഗത്തിൽ ചില സംഗതികളെ സംബന്ധിച്ചു സംശയമായി പറഞ്ഞെങ്കിൽ അതിൽപറയുന്ന എല്ലാസംഗതികളും സംശയത്തിലാണെന്ന് വ്യാഖ്യാനിക്കുന്നവരുണ്ടെന്നു തോന്നുന്നില്ല. നേരേമറിച്ചു ആ പ്രസംഗത്തിൽ സംശയത്തിന്റെ പദങ്ങൾ പ്രയോഗിക്കാഞ്ഞ കാൎയ്യങ്ങൾക്കു കുറേക്കൂടെ ശക്തി കൊടുക്കുന്നതായിട്ടാണ് വിചാരിക്കേണ്ടതു്. ഗാർഡിയൻപത്രത്തിന് അറിവുകൊടുത്ത ലേഖകൻ ആരെന്നുള്ളതിനെ സംബന്ധിച്ചും സ്ഥാനഭ്രംശത്തിന്റെ കാരണം എന്തെന്നുള്ളതിനെ സംബന്ധിച്ചും പറഞ്ഞിരിക്കുന്നിടത്തു "ആണത്രെ" "ആയിരിക്കാം" എന്നീ സംശയസൂചകങ്ങളായ പദങ്ങൾ പ്രയോഗിക്കയും സ്ഥാനഭ്രംശം ചെയ്തതു ആരെന്നുള്ളതിനേ സംബന്ധിച്ചു ആ പദങ്ങൾ പ്രയോഗിക്കാതെ "അവിശ്വസിപ്പാൻ കാരണം കാണുന്നില്ല" "കുറേക്കൂടെ വിശ്വാസയോഗ്യമായിരിക്കുന്നു" എന്നീ വാക്കുകൾ പ്രയോഗിക്കയും ചെയ്തതിന്റെ വ്യാഖ്യാനം അക്കാണ് അറിഞ്ഞുകൂടാത്തതു?

പത്രികയുടെ ശങ്കാവിഹീനതാം നമ്പർ൪

സുൽത്താനല്ലാ പാത്രിയക്കീസിനെ സ്ഥാനഭ്രംശം ചെയ്തതെന്ന വ്യവഹാരത്തിൽ പത്രികപറഞ്ഞിട്ടുണ്ടെന്നാണ് വേറൊരു ന്യായം. "ഞങ്ങൾക്കു അറിവുണ്ടു". എന്നവാക്കുകളുടെ ആദിയിലും അന്തത്തിലും ഉദ്ധരണം എന്നുപറയപ്പെടുന്ന ഈ " " അടയാളം ഇട്ടിട്ടുള്ള സ്ഥിതിക്കു അതു അങ്ങിനെ തന്നെ പ്രസ്തുതപ്രസംഗത്തിൽ കാണുമെന്നാണല്ലോ ധരിക്കേണ്ടതു്. എന്നാൽ പരമാൎത്ഥത്തിൽ അങ്ങിനെ ഇല്ലാ. എങ്കിലും പത്രാധിപർ ഒരു ചെപ്പടിവിദ്യ പ്രയോഗിക്കുമ്പോൾ അതുണ്ടാകും. ആ ചെപ്പടിവിദ്യ ഇനിക്കു മനസ്സിലായിട്ടുണ്ടു്. അതു ഞാൻ വേണമെങ്കിൽ കാണിക്കാം. വ്യവ

പത്രികയുടെ ശങ്കാവിഹീനതാം നമ്പർ൫

ചിങ്ങത്തിലെ പത്രിക ൧൭൦, ൧൭൧ പുറങ്ങളിൽ നിന്നു ഒരു ഭാഗം താഴെ പകൎത്തുന്നു :—"ഇദ്ദേഹം തൃക്കിഗവൎമ്മെണ്ടിന്റെയും സമുദായത്തിന്റെയും അതൃപ്തിക്കു പാത്രമാകുവാൻ ഇടയായ കാരണം നമുക്കു സൂക്ഷ്മമായി അറിയാൻ പാടില്ലാ. രാജകീയമായ ചില സംഗതികളാൽ തൃക്കിഗവൎമ്മെണ്ടിന്റെ അനിഷ്ടം സമ്പാദിച്ചു എന്നു ഗാർഡിയൻ എന്ന ഇംഗ്ലീഷുപത്രത്തിലെ ഉർശ്ലേം ലേഖകൻ എഴുതിയിരുന്നതായി ഞങ്ങൾ ഓൎക്കുന്നുണ്ടു. ഗവൎമ്മെണ്ടിന്റെ വിരോധമല്ലാ സമുദായത്തിന്റെ അതൃപ്തി മൂലം ജനങ്ങളുടെയും മെത്രാന്മാരുടെയും ആവലാധിയെ പ്രമാണിച്ചു ഗവൎമ്മെണ്ടു പ്രവേശിച്ചതാണെന്നു വേറെ വിധത്തിൽ ചില അറിവുകൾ കിട്ടിയിട്ടുണ്ടു. കാരണം എന്തു തന്നെ ആയാലും ഇദ്ദേഹം സ്ഥാനം ഒഴിയേണ്ടി വന്നു എന്നുള്ളതു് തീൎച്ചയാണ്" ഇതിൽ നിന്നാണ് "ഞങ്ങൾക്കു അറിവുണ്ടു്" എന്ന വാചകം പത്രിക ഇപ്പോൾ എടുത്തിരിക്കുന്നതു്. "നമുക്കു സൂക്ഷ്മമായി അറിയാൻ പാടില്ല" എന്നല്ലാതെ ഞങ്ങൾക്കു അറിവുണ്ടു എന്നു ഇതിൽ കാണുന്നില്ലല്ലൊ എന്നു വിചാരിച്ചു വായനക്കാരൻ ഇപ്പോൾ വിഷമിക്കയായിരിക്കും. എന്നാൽ കണ്ടോ വിദ്യ. ൧൨ ചിങ്ങത്തിലെ പത്രികയിൽ നിന്നു മേൽ പകൎത്തിയ വാചകങ്ങളിൽ വലിയക്ഷരത്തിൽ ചേൎത്തിരിക്കുന്ന അക്ഷരങ്ങൾ വേർതിരിച്ചു എടുക്കണം. ഞങ്ങൾ, അറിവുക, ണ്ടു, ഇവയാണ. ഇനിയും ക എടുത്തു് ൾ, അ ഈ അക്ഷരങ്ങളുടെ ഇടയിൽ വയ്ക്കണം. അപ്പോൾ "ഞങ്ങൾക അറിവുണ്ടു് എന്നു വരും ഇതാണ് ചെപ്പടിവിദ്യ. എന്താതരക്കേട്ടുണ്ടോ? ഈ വിധം ചെപ്പടിവിദ്യ കൈയ്യിലിരിക്കുമ്പോൾ പകൎത്തിയതിൽ കള്ളം ചെയ്തു എന്നൊരു കുററം പത്രികയുടെ മേൽ ചുമത്താൻ സാധിക്കുമൊ? കാരണം ഇന്നതാണെന്നു ഉർശ്ലേംലേഖകൻ പറയുന്നു. അതല്ലെന്ന് "വേറെവിധത്തിൽ ചിലഅറിവുകൾ കിട്ടിയിട്ടുണ്ടു" "കാരണം എന്തുതന്നെ ആയിരുന്നാലും ഇദ്ദേഹം സ്ഥാനം ഒഴിയേണ്ടിവന്നു എന്നുള്ളതു് തീൎച്ചയാണ്" ഇവടെ കാരണംഎന്താണെന്നു തീൎച്ചപ്പെടുത്തിയിട്ടില്ലെന്നും ചിലഅറിവുകൾ കിട്ടിയിട്ടുണ്ടു എന്നു പറഞ്ഞാൽ അങ്ങിനെയും കേൾക്കുന്നു എന്നു മാത്രമേ അൎത്ഥമുള്ളു എന്നും സമ്മതിക്കാതിരിപ്പാൻ പത്രികക്കല്ലാതെ വല്ലവൎക്കും കഴിയുമൊ? മാന്യന്മാരായ യാക്കൊബ്യരെ! നിങ്ങളുടെ സഭാനാവിൽ കൂടെ ഈ വിധത്തിലുള്ള കള്ളങ്ങൾ പുറപ്പെടുന്നതു കണ്ടുകൊണ്ടു മൌനം ദീക്ഷിക്കുന്നതു യോഗ്യമൊ?

൫ാംഭാഗം. ഡി. എന്റെ അടിസ്ഥാനം പത്രിക മുമ്പും പറഞ്ഞതല്ലാ മനോരമയുമല്ലാ ഗാർഡിയനായിരിക്കണമെന്നും ഗാർഡിയൻ ഇപ്പോൾ പത്രികാധിപരുടെ കൈവശമില്ലാത്തതുകൊണ്ടു എന്റെ അടിസ്ഥാനം പത്രികക്കു ഇപ്പോൾ പറയാൻ തോന്നുന്നതെന്തോ അതായിരിക്കണമെന്നുമത്രെ വാദിക്കുന്നതു. ൪: ൻ നോക്കുക. രസം! ബഹുരസം! ഇത്ര വിശേഷമായ വാദം ഞാൻ ഒരിക്കലും കേട്ടിട്ടില്ലാ. ഗാർഡിയനിലെ വാചകമായി ഇവിടെ പകർത്തിയിരിക്കുന്നതു കള്ളമാണെന്നുള്ളതിനു തെളിവു മുമ്പെ തന്നെ തന്നിട്ടുണ്ടല്ലോ. ൩: ൫. എ. ബി. നോക്കുക. പ്രസ്തുത ലേഖനമുള്ള ഗാർഡിയൻ പത്രം പത്രികാധിപരുടെ കൈവശം ഇല്ലെന്നു പറയുന്നതും അത്ര വിശ്വാസയോഗ്യമല്ലാ. പാത്രിയക്കീസിന്റെ സ്ഥാനഭ്രംശത്തിനുണ്ടായ കാരണം മെത്രാന്മാരുടെ ആവലാധിയാണെന്നു ഗാർഡിയൻ പറഞ്ഞിരുന്നെങ്കിൽ അതു വായിച്ചെഴുച്ച മനോരമയും ഇടവകപത്രികയും തുർക്കിയെ ഇത്രകഠിനമായി കുററം പറഞ്ഞതെന്തിനു? ൩: ൩, ൪. സുൽത്താന്റെ പേരിൽ ഒരു കുററവും ഇല്ലെന്നാണ് പത്രിക ഇപ്പോൾ പറയുന്നതു. ൪: ഫം നോക്കുക. മെത്രാന്മാരുടെ ആവലാധിയാണ് കാരണമെന്നു ആ പ്രസംഗങ്ങളിൽ സൂചിപ്പിക്കപോലും ചെയ്യാഞ്ഞതെന്തുകൊണ്ടു? വായനക്കാരൻ മനോരമയുടെയും പത്രികയുടെയും പ്രസംഗങ്ങൾ ഒന്നു സൂക്ഷിച്ചു വായിക്കണം. അവ. ൩: ൩, ൪ ഈ ഭാഗങ്ങളിൽ വലിയക്ഷരത്തിൽ ചേർത്തിട്ടുണ്ടു. അതിൽ പറയുന്ന ഓരോ സംഗതികളും പത്രാധിപർ സ്വപ്നം കണ്ടതാണോ? മനോരമപത്രാധിപർ തക്കതായ അടിസ്ഥാനമില്ലാതെ സ്വപ്നം കാണുന്നതൊക്കെ പത്രത്തിൽ എഴുതുന്ന ആളാണോ? അങ്ങിനെ അബദ്ധമായി വല്ലതും പറഞ്ഞുപോയാൽ പിന്നീടു അതു തിരുത്തി പറക പതിവുണ്ടല്ലൊ. മനോരമ യാതൊന്നും തിരുത്തീയിട്ടില്ലം.

൬ാംഭാഗം ഇ. ഈ വാദം വന്നപ്പോൾ ആകപ്പാടെ പത്രിക ഒന്നു തിരുത്തി.

പത്രികയുടെ ശങ്കാവിഹീനതം നമ്പർ ൧

തിരുത്തലിൽ ഒന്നു വളരെ രസമാണു. ൨: വ്യ; ൩: ൩ ബി. ൪ബി. നോക്കുക. യെരുനായ പാത്രിയക്കീസിനെ പലപ്രാവശ്യം സുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയെന്നു മനോരമയും ൩ : ൪ബി പത്രികയും ൩: ൩ബി ഒരിക്കൽ പറഞ്ഞു. തക്കം വന്നപ്പോൾ അവരെയും തുർക്കി ഭ്രംശിച്ചിട്ടില്ലാ എന്നായി. ഇവരെ ഭ്രംശിച്ചതു തുർക്കിയാണെന്നു പറഞ്ഞതു എന്തടിസ്ഥാനത്തിന്മേൽ? അല്ലെന്നു പറഞ്ഞതു എന്തടിസ്ഥാനത്തിന്മേൽ? തുർക്കിയാണെന്നു പറഞ്ഞതിനടിസ്ഥാനം സ്വപ്നവും അല്ലെന്നു പറഞ്ഞതിനു അടിസ്ഥാനം ഇപ്പോൾ കൈവശമില്ലാത്ത ഒരു റിക്കാർട്ടുമാണെന്നു മറുപടി പറയുമായിരിക്കും. തനിക്കു ദോഷമുള്ള വല്ല സത്യവും പറഞ്ഞുപോയിട്ടുണ്ടെങ്കിൽ അതു സ്വപ്നം കണ്ടു പറഞ്ഞതാണ് അതു സാധുവല്ല എന്നു വാദിക്കുന്ന ഈ സമ്പ്രദായം പ്രയോഗിക്കാൻ പത്രികാധിപർക്കല്ലാതെ ആൎക്കും ധൈൎയ്യമുണ്ടാകയില്ലാ.

൬-ാംഭാഗം എഫ്. പാത്രിയക്കീസിനെ സ്ഥാനഭ്രംശം ചെയ്തതു തുൎക്കിയല്ലെന്നുള്ളതിലേക്കു പത്രിക ഒരു തെളിവു കൂടെ കൊടുത്തിട്ടുണ്ടു. ൪: ൧൦ നോക്കുക. അബ്ദൽമിശിഹായെ തന്നെ പാത്രിയക്കീസായി സ്വീകരിക്കയാണു നല്ലതെന്നു സുൽത്താൻ പറയുന്നു എങ്കിലും മെത്രാന്മാർ സമ്മതിക്കുന്നില്ലെന്നു കോജാ അന്തോൺ എന്നൊരാൾ ഇവിടെ ആൎക്കോ എഴുതിയിട്ടുണ്ടുപോലും. ഇതാണു ഒരു തെളിവു. കീജാഹിന്തോൺ ഇന്നപ്രകാരം എഴുതിയിരിക്കുന്നു എന്നാണു ഇതിനു മറുപടി പറയേണ്ടതു. ഈ കോജാ ഇങ്ങിനെ എഴുതി എന്നു എങ്ങിനെ നിശ്ചയിക്കാം? ഒരു കോജാ എഴുതിയെന്നു തന്നെ വന്നാലും അതു വിശ്വസനീയമാണെന്നു ആരു പറഞ്ഞു? ൧൮൯൬ അതായതു ൧൦൭൧ മേടം ൪-ാംതീയതി എഴുതിയതാണു ഈ എഴുത്തെന്നും പറയുന്നുണ്ടു. അബ്ദംശിഹായെ പാത്രിയക്കീസായി സ്ഥിരപ്പെടുത്തണമെന്നു തുൎക്കി പറയുന്നു എന്നു ഇത്ര യോഗ്യനായ ഒരു കോജാ ൭൧ മേടത്തിൽ എഴുതിയ എഴുത്തു വായിച്ചപ്പോൾ തുൎക്കിക്കു പാത്രിയക്കീസിനോടു വിരോധമൊന്നുമില്ലെന്നു തീൎച്ചപ്പെടുത്താഞ്ഞതു എന്തുകൊണ്ടു? "ഈ ദേഹം തുൎക്കി ഗവൎമ്മെണ്ടിന്റെയും ...... അതൃപ്തിക്കു പാത്രമാകുവാൻ ഇടയായ, കാരണം നമുക്കു സൂക്ഷ്മമായി അറിയാൻ പാടില്ലാ" എന്നു ൭൨ ചിങ്ങത്തിൽ പത്രാധിപർ പറഞ്ഞിരിക്കുന്നു. പുറം ൧൫ൽ അബ്ദംശിഹാ തുൎക്കിയുടെ വിരോധം സമ്പാദിച്ചു എന്നുള്ള കാൎയ്യം ഇവിടെ സ്ഥിരപ്പെടുത്തിയിരിക്കയാണല്ലോ, തുൎക്കിക്കു വിരോധമൊന്നുമില്ലെന്നു വിശ്വാസയോഗ്യനായ ഒരാളിന്റെ എഴുത്തു വായിച്ചേച്ചു ഇങ്ങിനെ എഴുതുമോ? ൭൧ മേടത്തിൽ ഒരു കോജാ ഇങ്ങിനെ എഴുതുകയും ആ കോജായെ പത്രികക്കു വിശ്വാസമുണ്ടായിരിക്കയും ചെയ്തിരുന്നു എങ്കിൽ ൭൨ ചിങ്ങത്തിൽ ഈ സംഗതിയെ സംബന്ധിച്ചു എഴുതിയപ്പോൾ ഈ എഴുത്തു പ്രസിദ്ധപ്പെടുത്താഞ്ഞതും കാൎയ്യം ആകപ്പാടെ സംശയത്തിൽ ഇട്ടതും (ഈ പുസ്തകം ൩൨-ാം പുറം) എന്തുകൊണ്ടു? അതുകൊണ്ടു ഒന്നുകിൽ കോജാ എഴുതിയിട്ടില്ലാ. അല്ലാത്തപക്ഷം കോജായെ പത്രികക്കു വിശ്വാസമില്ലാ എന്നു തീരുമാനിക്കേണ്ടിയിരിക്കുന്നു.

൬-ാംഭാഗം ജീ. ഈ ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കിയതു യാക്കോബായ സഭയാണെന്നത്രെ ഇപ്പോൾ പത്രിക പറയുന്നതു. ഒരു പാത്രിയക്കീസിനെ സ്ഥാനഭ്രഷ്ടനാക്കുന്നതു ഒരാളിനെ തിരഞ്ഞെടുക്കുന്നതിനേക്കാൾ ഗൌരവമായിട്ടുള്ളതാണെന്നുള്ളതിനു തൎക്കമില്ലാ. എന്നാൽ ഈ പാത്രിയക്കീസിനെ സ്ഥാനഭ്രംശം ചെയ്വാൻ സുന്നഹദോസു കൂടിയതു എന്നായിരുന്നു? യാക്കോബായ സഭയുടെ ഏറിയ പങ്കു കിടക്കുന്നതു മലയാളത്താണല്ലോ. ആ സുന്നഹദോസിലേക്കു മലയാളത്തുനിന്നു വല്ലവരേയും ക്ഷണിച്ചോ? ആ സുന്നഹദോസിന്റെ തീരുമാനം മലയാളത്തെ സഭയെ അറിയിച്ചോ? ൭൦-ാമാണ്ടുണ്ടായ സ്ഥാനഭ്രംശത്തിന്റെ വിവരണമൊ കാരണമൊ ൭൨-ാമാണ്ടു ചിങ്ങമാസത്തിൽ പോലും മലയാളത്തെ യാക്കോബായ സഭക്കു അറിവില്ലെന്നു ആ സഭയുടെ നാവായ ഇടവക പത്രിക പറഞ്ഞിട്ടുണ്ടു. "സൂക്ഷ്മമായി അറിയാൻ പാടില്ലാ." "കാരണം എന്തു തന്നെ ആയിരുന്നാലും സ്ഥാനം ഒഴിയേണ്ടിവന്നു എന്നുള്ളതു തീൎച്ചയാണ്" എന്നിങ്ങനെയൊക്കെയാണു അതിൽ പറഞ്ഞിട്ടുള്ളതു. ഇതിനിടയിൽ പുതിയ പാത്രിയക്കീസിനെ തിരഞ്ഞെടുക്കുന്നതിനുള്ള സുന്നഹദോസിലേക്കു ചെല്ലണമെന്നു ക്ഷണക്കത്തും പുതിയ പാത്രിയക്കീസിനെ തിരഞ്ഞെടുത്തു പ്രതിഷ്ഠിച്ച വിവരത്തിനു എഴുത്തും സഭയിലെ അധികാരികളിൽനിന്നു ഇവിടത്തെ യാക്കോബായ അദ്ധ്യക്ഷന്മാൎക്കു കിട്ടിയിട്ടുണ്ടെന്നു അപ്പഴപ്പോൾ പറഞ്ഞിട്ടുണ്ടു. എന്നാൽ അബ്ദംശിഹായെ സ്ഥാനഭ്രഷ്ടനാക്കുന്ന കാൎയ്യത്തെപ്പറ്റി ആലോചിപ്പാൻ ഇന്നപ്പോൾ സുന്നഹദോസു കൂടാൻ പോകുന്നു എന്നോ, ഇന്നപ്പോൾ കൂടിയെ

ന്നോ ഈ കാരണങ്ങളാൽ സ്ഥാനഭ്രഷ്ടനാക്കിയെന്നോ അധികാരികളിൽനിന്ന ഒരെഴുത്തും ഇന്നവരെ ഇവിടത്തെ സഭെക്ക കിട്ടിയിട്ടുള്ളതായി പത്രിക പറയുന്നില്ല. ഒരു കേസ്സു എഴുതിയിരിക്കുന്നു എന്നുമാത്രം പറയുന്നുണ്ട. ഇതാരോട പറയാൻ കൊള്ളാവുന്നതു? പത്രിക ൯. ൻ, ൧൦. ൧൧. ചോദ്യങ്ങളുടെ ഉത്തരം ഇവിടെയാണ് ആവശ്യപ്പെട്ടിരിക്കുന്നതു. ഉത്തരം പറഞ്ഞാൽ വിഷമമുണ്ടെന്നു കണ്ടിട്ടാണ് ചോദ്യങ്ങൾ അപ്രസംഗികമാകുന്നു എന്നു പറഞ്ഞു ചാടിക്കളഞ്ഞതു.

൫-ാം ഭാഗം റദ്ദ്. അബ്ദൽമിശീഹിന്റെ സ്ഥാനാധികാരമല്ലാതെ സ്ഥാനാഭിഷേകം നൽവരം എടുത്തുകളഞ്ഞിട്ടില്ലെന്നു പത്രിക പറയുന്നു ൨: ൩. സഭെക്ക സ്ഥാനാഭിഷേകം നൽവരവും എടുത്തുകളവാൻ അധികാരമുണ്ടെന്നോ പത്രിക പറയു എന്നു തോന്നുന്നു. പിന്നെ എന്തുകൊണ്ടാണ് സ്ഥാനാഭിഷേക നൽവരം എടുത്തുകളഞ്ഞതു? അതിന്ന തക്ക കുറ്റമില്ലായിരുന്നു എന്നു പറയുമായിരിക്കാം. അങ്ങിനെയെങ്കിൽ സ്ഥാനാധികാരം എടുത്തുകളയത്തക്ക കുറ്റങ്ങൾ എന്തെല്ലാം? നൽവരം എടുക്കത്തക്ക കുറ്റങ്ങൾ എന്തെല്ലാം? അബ്ദംശീഹിന്റെ പേരിലുണ്ടായിരുന്ന കുറ്റങ്ങൾ എന്തെല്ലാം എന്നു കൂടി പറയേണ്ടിയിരിക്കുന്നു. സ്ഥാനഭ്രംശം ചെയ്തതു് ശരിയാണെന്നു മനസ്സിൽ ഇരുന്നതു കൊണ്ട നൽവരം എടുക്കപ്പെട്ടിട്ടില്ലെന്നു പറഞ്ഞുപോയതാണെന്നു അനുമാനിക്കാൻ വഴിയുണ്ട്.

൬-ാംഭാഗം പാത്രിയാൎക്കീസിനെ തിരഞ്ഞെടുക്കുന്നതിനായിട്ടുണ്ടെന്നു പറയുന്ന സംഘം പേരിനുമാത്രമേയുള്ളു വാസ്തവത്തിൽ ഇല്ലെന്നും സകലവും നടത്തുന്നതു തുൎക്കിയാണെന്നും ഞാൻ തെളിയിച്ചതിന്ന സമാധാനം ഒന്നുംപറയാതെ അംഗ്ലിയാക്കാൎക്ക നാമമാത്രമായ തിരഞ്ഞെടുപ്പുസംഘമേ ഉള്ളു എന്നുമാത്രം വാദിച്ചിരിക്കുന്നു. അംഗ്ലിയസഭയിൽ ബിഷോപ്പിനെ തിരഞ്ഞെടുക്കുന്നതു് പ്രമാണം അനുസരിച്ചുപറഞ്ഞാൽ രാജാവാണ്. ഇംഗ്ലണ്ടിലെ രാജാവിനു സഭയുടെ സംരക്ഷകൻ എന്നുകൂടെ പേരുണ്ട്. അനേകസത്യങ്ങൾ ചെയ്തശേഷം പ്രാൎത്ഥനയോടുകൂടെ വാഴിക്കപ്പെട്ട സഭാസംരക്ഷകനാണ് ബിഷോപ്പിനെ തിരഞ്ഞെടുക്കുന്നതു്. ഇതു തുൎക്കി തിരഞ്ഞെടുക്കുന്നതുപോലെയാണോ? എന്നാൽ അനുഭവം പറഞ്ഞാൽ രാജാവു സഭാസംബന്ധമായും രാജ്യസംബന്ധമായുമുള്ള തന്റെ ജോലികളെ നടത്തുന്നതിന് ആക്കിയിരിക്കുന്ന പ്രധാനമന്ത്രി ആയിരിക്കും ബിഷോപ്പിനെ തിരഞ്ഞെടുക്കുന്നതു്. അതു രാജാവിന്റെ പേൎക്കായിട്ടു ചെയ്യുകയാണ്. ജനങ്ങളിൽ ഭൂരിപക്ഷത്തിന്റെ അഭിപ്രായത്തിനു വിരോധമായി പ്രവൎത്തിക്കുന്ന ഒരുത്തനും പ്രധാനമന്ത്രിസ്ഥാനത്തിൽ ഇരിക്കാൻ കഴിയുന്നതല്ലെന്നുള്ളതു അവിതൎക്കിതമാണ്. അതുകൊണ്ട ബിഷോപ്പിനെ തിരഞ്ഞെടുക്കുന്ന കാൎയ്യത്തിലും മറ്റെല്ലാററിലും ജനങ്ങളുടെ ഇഷ്ടം അന്വേഷിച്ചുമാത്രമെ പ്രധാനമന്ത്രി പ്രവൎത്തിക്കയുള്ളു എന്നു തീൎച്ചയാണ്. തുൎക്കി അതുപോലെയാണോ? മൂപ്പർ എന്തുചെയ്താലും കേൾപ്പോരോ കേൾവിയോ ഉണ്ടോ?

൭-ാംഭാഗം അബ്ദുള്ളായെപ്പററി ഞാൻ പറഞ്ഞിരുന്ന കാൎയ്യങ്ങൾക്ക ഓരോന്നിനും വെവ്വേറെ മറുപടി പറയാതെ കൂട്ടിഇളക്കി ഒരു മറുപടി എന്റെ ജ്യേഷ്ഠൻ പറഞ്ഞിട്ടുണ്ട്. ൧: ൭—൧൦; ൪: ൭, ൮ ഇതിൽ ൪: ൭നെപ്പററി നമുക്ക ആദ്യമെ നിരൂപണം ചെയ്യാം. പത്രോസും പാപം ചെയ്തു അബ്ദുള്ളായും പാപം ചെയ്തു. രണ്ടും ഒരുപോലെയാണെന്നത്രെ എന്റെജ്യേഷ്ഠന്റെ വാദം. പത്രോസിനു പരിശുദ്ധാത്മനിറവു കിട്ടുന്നതിനുമുമ്പു അവൻ ഒരു സ്ത്രീയുടെ മുമ്പാകെ വച്ചു യേശുവിനെ തള്ളിപ്പറഞ്ഞു. പരിശുദ്ധാത്മനിറവു പ്രാപിച്ച ഉടനെ ആയി

രമായിരം പ്രബലന്മാരായ ശത്രുക്കളുടെ മുമ്പാകെ യേശുവിനെ ഏററുപറഞ്ഞു. യേശുവിനുവേണ്ടി അനേകകഷ്ടപ്പാടുകൾ സഹിച്ചു വിശ്വാസത്തിൽ സ്ഥിരതയോടു നിന്നു. ഒടുക്കം ശത്രുക്കൾ അവനെ കുരിശിൽ തറക്കാൻ തുടങ്ങിയപ്പോൾ എൻെറ കർത്താവിനെ തലമേലായി കുരിശിച്ചുതുകൊണ്ടു എന്നെ തലകീഴായി കുരിശിക്കണമെന്നു പറഞ്ഞു അങ്ങിനെ രക്തസാക്ഷിയായി മരിച്ചു. അബ്ബ്ദുള്ളായും പാപം ചെയ്തു പരിശുദ്ധാത്മനിറവു കിട്ടുന്നതിനുമുമ്പായിരിക്കുമല്ലൊ. പിന്നെ പരിശുദ്ധാത്മനിറവു കിട്ടിയെതെന്നായിരിക്കുമെന്നറിഞ്ഞാൽ കൊള്ളാം. ഇൗക്കി പ്രസംഗിച്ചശേഷമായിരിക്കണം. പാത്രോസു പാപംചെയ്തു അല്പം കഴിഞ്ഞപ്പോൾ അനുതാപപ്പെട്ടു. അബ്ബ്ദുള്ളാ എട്ടോ പത്തോ സംവത്സരം തുടർച്ചയായി പാപം ചെയ്തുകൊണ്ടിരുന്നു. ആ പാപത്തെ വിട്ടാൽ പാത്രിയക്കിസ്ഥാനം കിട്ടുമെന്നുവന്നപ്പോൾ ആ പാപത്തെപ്പററി അനുതപിച്ചപോലെയും. എന്താ ഇവർ തമ്മിൽ വല്ലഭേദവും ഉണ്ടോ? ഈ ദേഹം ആവശ്യപ്പെട്ടാൽ നാലാംവേദത്തിലോ നിരീശ്വരമതത്തിലോ ചേരുന്നതിനു മടിക്കുന്ന ആളല്ലെന്നും ഇദ്ദേഹത്തിനു ദൈവത്തിൽ വിശ്വാസമുണ്ടെന്നു വിചാരിപ്പാൻ തെളിവില്ലെന്നും ഞാൻ തെളിയിച്ചിട്ടുണ്ട്. അതിനു സമാധാനം പറഞ്ഞിട്ടില്ല. ഇദ്ദേഹത്തിനു സ്ഥാനമില്ലെന്നുള്ളതിലേക്കു ഇതൊരു തെളിവാണെന്നു ഞാൻ പറഞ്ഞിട്ടില്ല. സ്ഥാനമില്ലെന്നുള്ളതിലേക്കു തെളിവുകാണണമെങ്കിൽ ൧: ൫: നോക്കണം. ഇതുകൊണ്ടു സ്ഥാപിക്കുന്നതു ഇദ്ദേഹത്തിനു സ്ഥാനത്തിന്നടുത്ത യോഗ്യത അശേഷമില്ലെന്നാണ്. അങ്ങിനെയുള്ള ആൾ വേഷധാരിയാണല്ലൊ. ൫: ൨ നോക്കുക.

൨-ാംഭാഗം അബ്ദുള്ളായുടെ പേരിൽ കുററമൊന്നുമില്ലെന്നു കോജാ അരത്താൻ എന്നൊരാൾ ഈ നാട്ടിൽ ഒരു സ്നേഹിതൻെറ പേൎക്കു എഴുതിഅയച്ചിട്ടുണ്ടുപോലും ൪: ൨ ഈ കോജായെപററി മുമ്പുപറഞ്ഞുവല്ലൊ. ൫:൫. ൧൰൫ പുറം ൪൦. ഇനിയും നമുക്കു കോജായുടെ എഴുത്തു ഒന്നു പരിശോധിക്കാം; "റോമാക്കാരനെന്നു നടിച്ചു എന്നല്ലാതെ അദ്ദേഹത്തിനു ഒരുകുററവും ഇല്ല," എന്നാണ് കോജായുടെ എഴുത്തു "കുന്നത്തങ്കരൻ പനേന്നുവീണാറെ തരക്കേടൊന്നുംവന്നില്ല തല കണ്ടില്ലെന്നേയുള്ള എന്നൊരു മൂപ്പൻ പറഞ്ഞതിപ്പോൾ ഓൎക്കുന്നു. "റോമാക്കാരൻ എന്നു നടിച്ചു" എന്നു പറഞ്ഞാൽ അൎത്ഥം എന്താണ്? റോമാവിശ്വാസമില്ലാതെ ഉണ്ടെന്നു പറഞ്ഞുകൊണ്ടു റോമായിൽ ചേൎന്നു എന്നല്ലയോ? റോമ്മാസഭയിൽ ഒരു യാക്കോബ്യനെ ചേൎക്കണമെങ്കിൽ ആദ്യമെ യാക്കോബായവിശ്വാസത്തെ തള്ളിപ്പറകയും റോമാവിശ്വാസം ഏററുപറകയും ചെയ്യണം. ഒരു മെത്രാച്ചൻ ഒരുദിവസംപോലും കുൎബ്ബാന ചൊല്ലാതെയിരിപ്പാൻ റോമാക്കാർ സമ്മതിക്കയില്ല. കുൎബ്ബാനയിൽ റോമാവിശ്വാസപ്രമാണം ഏററുപറകയും റോമാസഭക്കുവേണ്ടി പ്രാൎത്ഥിക്കയും ചെയ്യേണ്ടതു അത്യാവശ്യം. അതുകൊണ്ടു ഇദ്ദേഹം കുറഞ്ഞപക്ഷം ആണ്ടിൽ മുന്നൂററിഅറുപത്തഞ്ചുപ്രാവശ്യം മനസ്സാക്ഷിക്കുവിരോധമായി വിശ്വാസപ്രമാണം ചൊല്ലുകയും അങ്ങിനെയുള്ള പ്രാൎത്ഥനകഴിക്കയും ചെയ്തിട്ടുണ്ട്. ഇങ്ങിനെ സംവത്സരം എട്ടോപത്തോകഴിച്ചു എങ്കിലും അദ്ദേഹത്തിൻെറ പേരിൽ ഒരു കുറവുമില്ലെന്നു ഒരു കോജാ പറയുന്നുപോലും "പാപ്പാക്കാർ അദ്ദേഹത്തിനു ഇടവകഭരണവും ശമ്പളവും കൊടുക്കാമെന്നു പറഞ്ഞിട്ടും അദ്ദേഹം സ്വീകരിക്കാതെയിരിക്കയാണെന്നും കോജാ പറയുന്നു. റോമാക്കാരോടുള്ള "പെരുമാററത്തിൽ അവസ്ഥയും ലാഭവുംസുഖവും ഉണ്ടായിരിക്കെ" അതിൽനിന്നു വെളിക്കുചാടിയതിനാൽ അദ്ദേഹത്തിൻെറ സ്ഥിരത വെളിപ്പെടുന്നു എന്നു കുസ്തന്തിനോസുപോലീസിലെ മെത്രാച്ചൻ തിരഞ്ഞെടുപ്പുയോഗത്തിൽ പറഞ്ഞതായി പത്രികയിൽ കാണുന്നു. പുസ്ത. ൫൫. ല. ൧. പുറം ൧൰൯. ലാഭമുണ്ടായി

തന്നെന്നു ഒരാഗം ഇല്ലായിരുന്നെന്നു വേറൊരാഗം. ഇതിൽ സത്യം ഏതു? തർക്കു ങ്ങളെയശേഷമാണല്ലൊ കോമഡായുടെ എഴുത്തു വെളിക്കിറങ്ങിയതു്. എന്നാൽ തർക്കമുണ്ടാകുന്നതിനു മുമ്പു് വെളിക്കിറങ്ങിയ ഒരു എഴുത്തു ഞാൻ കാണിക്കാം. ൧൦൭൨ തുലാം ൨൩-ാം൹-യിലെ നസ്രാണിദീപികയിലും ടി ധനുവത്തിലെ സത്യതാരകയിലും (പുറം. ൪൬) പ്രസിദ്ധം ചെയ്തിരുന്ന ഒരു എഴുത്തിൻെറ ഒരംശമാണു താഴെ ചേർക്കുന്നതു. ഈ ബഗ്ദാദിലെ റോമാമെത്രാപ്പോലീത്തായിക്കു് അബ്ബുള്ളാ എഴുതിയ എഴുത്താണു. "യേശുമശിഹായുടെ പിതാവായിരിക്കുന്ന ദൈവം അങ്ങേ മഹത്തായ കരുണയിൽ വിശുദ്ധ കത്തോലിക്കാസഭയുടെ മടിയിലേക്കു എന്നെ ആകൎഷിച്ചുചേൎത്തിരിക്കുന്നതിനാൽ അങ്ങേക്കു ഞാൻ സ്തോത്രം ചെയ്യുന്നു. ഈ സഭയുടെ തലവൻ അപ്പോസ്തോലന്മാരുടെ നായകനായ പത്രോസിൻെറ വികാരിയും ഉൽകൃഷ്ടപുരോഹിതനും പാത്രിയക്കീസും പ്രധാനനായകനുമാകുന്ന നമ്മുടെ പരിശുദ്ധപിതാവായ ൧൩-ാം ലിയോൻ പാപ്പായത്രെ.......... നമ്മുടെ കൎത്താവാകുന്ന ദൈവം ഈ പിതാവിൻെറ അധികാരഭരണത്തെ ഉന്നതപ്പെടുത്തുകയും അലങ്കാരഫലവത്തുള്ളതാക്കിത്തീൎക്കയും അദ്ദേഹത്തിൻെറ നാളുകളെ ദീൎഘമാക്കുകയും ദൃശ്യവും അദൃശ്യവുമായ അദ്ദേഹത്തിൻെറ ശത്രുക്കളെ തോല്പിച്ചു നാനാവിധമാക്കിത്തീൎക്കുകയും ചെയ്യട്ടെ............... വന്ദ്യ സഹോദരാ താങ്കൾ ആവശ്യപ്പെട്ടപ്രകാരം ശേഷിച്ചിരിക്കുന്നവരായ നമ്മുടെ യാക്കോബായ സഹോദരന്മാരെയും കത്തോലിക്കാ സഭയിലേക്കു ആകൎഷിക്കുന്നതിലേക്കു കഴിയുന്നത്ര ശ്രമിക്കാം. എങ്കിലും ഇതു സൎവ്വശക്തനായ ദൈവത്തിൻെറ കൃപയാൽ മാത്രം സഫലീഭവിപ്പാൻ കഴിയുന്നതാണു്... .......... അതിനാൽ നാം വിചാരിക്കുന്ന ഈ ഉദ്യമത്തിൻെറ പൂൎത്തീകരണത്തിനായി അതാസ്ഥ ഉഴന്നു നടക്കുന്ന ഈ ആട്ടിൻക്കൂട്ടത്തെ ദൈവം ഒന്നായി കൂട്ടി തിരുസഭയുടെ തൊഴുത്തിൽ ചേൎക്കുന്നതിലേക്കു താങ്കളും നമ്മോടു ചേൎന്നു പ്രാൎത്ഥിക്കണമെന്നു നാം അപേക്ഷിക്കുന്നു. ഈ ആട്ടിൻക്കൂട്ടം ഏക ഇടയൻെറ പരിപാലനയിൽ കീഴ ഒന്നായി ചേൎക്കപ്പെടുമ്പോൾ 'കൎത്താവിൻെറ ദിവസം ഇതാകുന്നു, അതിൽ നമുക്കു ആനന്ദിച്ചുസന്തോഷിക്കാം' എന്നു നമുക്കു എല്ലാവൎക്കും പറയാം"

മനസ്സിനു വിരോധമായി ഈ വിധത്തിലൊക്കെ പറയാൻ കഴിയുന്ന ആളിൻെറ മനസ്സാക്ഷിയുടെ അവസ്ഥ വായനക്കാർ ഊഹിച്ചുകൊള്ളട്ടെ. പാപ്പായുടെ ശത്രുക്കളെ ദൈവം തോല്പിച്ചു നാനാവിധമാക്കട്ടെ എന്നു ഇദ്ദേഹം പറഞ്ഞിരിക്കുന്ന ശാപം പാപ്പായിക്കു വിരോധമായി സൎവ്വാധിപത്യകരാറു എഴുതിയ പത്രികാധിപരുടെമേൽ അല്ലയൊ പറേറണ്ടതു്?

൭൨-ാമാണ്ടു പ്രസിദ്ധപ്പെടുത്തിയ ഈ എഴുത്തു പിശകാണെന്നു പത്രികക്കാരും വാദിച്ചിട്ടില്ലെന്നുള്ളതും സ്മരണീയമാണു്.

എം. എൻ. ഒ.

---

ഈ പ്രസംഗത്തിനു പത്രികാധിപരുടെ മറുപടികൂടെ ഇതിൽ പ്രസിദ്ധം ചെയ്യാനായി എഴുതിതരണമെന്നു ഞാൻ ആവശ്യപ്പെട്ടിട്ടു ആദ്ദേഹം നിഷേധിച്ചു മറുപടി തന്നതായി ആദ്യം ഞാൻ പ്രസ്താവിച്ചിരുന്നുവല്ലൊ. ഇടവത്തിലും മിഥുനത്തിലും പ്രസിദ്ധം ചെയ്ത എം. എൻ. ഒ. യുടെ പ്രസംഗങ്ങൾക്കു മുഴുവൻ മറുപടി പറഞ്ഞതിനു് എന്നും "പല വെടികൾ പൊട്ടുന്ന ഒരു റിവാൾവർ നിറച്ചുകൊണ്ടിരുന്നിട്ടു അതെല്ലാം ഒഴിക്കാൻ താരക എന്നെ സമ്മതിക്കാത്തതു് എനിക്കു സങ്കടമാണു്" എന്നും ൭൨_കൎക്കടകത്തിലെയും ൭൩ ചിങ്ങത്തിലെയും

പത്രിക പറയുന്നു. ഇതിന്റെ പരമാൎത്ഥം ഈ പുസ്തകം സൂക്ഷിച്ചു വായിച്ചവൎക്ക മനസ്സിലായിരിക്കുമെന്നു വിശ്വസിക്കുന്നു.

പത്രികയുടെ ശങ്കാവിഹനതം നമ്പർ ൨

"പലവെടികൾ പൊട്ടുന്നു ഒരുറിവോൾവർ നിറച്ചുകൊണ്ടിരുന്നിട്ടുഅതെല്ലാംഒഴിക്കാൻതാരകാ" സമ്മതിക്കാത്തതിൽ വ്യസനിക്കുന്നതായി പ്രസ്താവിച്ചിരിക്കുന്നാവ്യ. കൎക്കടകത്തിലെപത്രിക തന്നെ ഒരു നല്ലവെടിപൊട്ടിച്ചിരിക്കുന്നു. വെടികേട്ടുകൊൾവിൻ:—"രണ്ടുംകൂടെ വായിച്ചു ചിലമഹാന്മാരുടെഅഭിപ്രായം വെളിയിൽവന്നുകഴിഞ്ഞിരിക്കുന്നു. ദൃഷ്ടാന്തമായി പാത്രിയക്കാസ ഥാനത്തെക്കുറിച്ചുള്ള താരകയുടെ വാദം അസ്ഥാനത്തിലായി എന്നു റവറണ്ടു പാമർസായ്പവൎകൾ ഈയിട ഒരുസ്നേഹിതനോടുപറകയുണ്ടായി. അതുപോലെ വേറെ പല മഹാന്മാരുടെ അഭിപ്രായങ്ങളും വെളിക്കിറങ്ങിയിട്ടുണ്ടു", പുറം ൧൨൧. ഞാൻ ഈ മാസത്തിൽ (വ്യ.ന. കന്നി] സായ്പവൎകളെ കണ്ടു ചോദിച്ചതിൽ ആദേഹം ഇതു സംബന്ധിച്ചു യാതൊന്നും പറഞ്ഞിട്ടുള്ളതായി ഓൎക്കുന്നില്ലെന്നും സഭാതാരകയാകട്ടെ ഇടവകപത്രിക ആകട്ടെ വായിച്ചിട്ടില്ലെന്നും പറകയുണ്ടായി. പിന്നീടു വ്യ. ഇടവത്തിലെ താരകയിൽ നിന്ന് ഒരംശം ഞാൻ വായിച്ചു കേൾപ്പിച്ചു. അദ്ദേഹം അപ്പോൾ പറഞ്ഞ അഭിപ്രായങ്ങൾ താഴെ ചേൎക്കുന്നു:—"പാത്രിയക്കീസിന്റെ ലൌകികാധികാരമല്ലാതെ ആത്മീയാധികാരം എടുത്തുകളവാൻ സുൽത്താന് എങ്ങിനെ കഴിയുമെന്ന് ഇനിക്കു മനസ്സിലാകുന്നില്ലാ. ഭ്രഷ്ടാക്കപ്പെട്ട പാത്രിയക്കീസ ആദേഹത്തിന്റെ സ്ഥാനം രാജിവച്ചൊഴിഞ്ഞിട്ടില്ലെങ്കിൽ വേറൊരാൾ എങ്ങിനെ പാത്രിയക്കീസായി എന്നും മനസ്സിലാകുന്നില്ലാ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തന്നെ ആദേഹത്തെ അനുസരിച്ചുനടന്നുകൊള്ളാമെന്നു സത്യം ചെയ്തിട്ടുണ്ടായിരിക്കണമല്ലോ. ആ സത്യത്തിൽ നിന്നു അദ്ദേഹം എങ്ങിനെവിമുക്തനായി എന്നുള്ള കാൎയ്യത്തിലും സംശയമുണ്ടു." ഇതാണ് വെനറബിൾ ആൎച്ചു ഡീക്കൻ ജെ. ജെ. ബി. പാമർ എം. എ. അവൎകളുടെ അഭിപ്രായം. സായ്പവൎകളുമായുണ്ടായ സംഭാഷണവിവരണം മേൽ ചേൎത്തിരിക്കുന്നതു് അച്ചടിക്കുന്നതിനു മുമ്പു എഴുതി സായ്പവൎകളുടെ പേൎക്കു അയക്കയും ഇതിൽ വല്ലതും തിരുത്തണമെന്നുണ്ടായിരുന്നാൽ തിരുത്തി തരണമെന്നാപേക്ഷിക്കയും ചെയ്തിരുന്നു. മുഴുവൻ ശരിയായിരിക്കുന്നു എന്നുള്ള മറുപടിയോടുകൂടെ അയച്ച പകൎപ്പു യഥാസ്ഥിതിയിൽ തിരി

ഈ പുസ്തകത്തിൽ ഭാ: ൧൭യിൽ കാണുന്ന എം. എൻ. ഒയുടെ വാദം സത്യബാധമെന്നാണ് എന്റെ അഭിപ്രായം. അതു പത്രികാധിപരുടെ വാദം തന്നെയാണ്. നി. വ. ദി. ശ്രീ. മാത്തോമ്മാമെത്രാപ്പോലീത്താ സഫർഗൻ അവർകൾ എന്നു പറഞ്ഞാൽ അദ്ദേഹം പത്രികാധിപരുടെ മെത്രാച്ചനായിപ്പോകുമെന്നു ഭയപ്പെട്ടതായി വൃ. മിഥുനത്തിലെ പത്രികയിൽ (൧൦൭, ൧൦൮, ൧൦൯, ൧൧൦) കാണുന്നു. അതുകൊണ്ടു "മാ. രാ. സഫർഗൻ അവർകൾ" എന്നു മാത്രമെ പറയൂ എന്നു പത്രികാധിപർ ശഠിക്കുന്നു. അതുതന്നെയാണ് എം. എൻ. ഒ യും പറയുന്നത്. മാർ ദീവന്നാസ്യോസ്സ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് എന്ന് ആയിരംപ്രാവശ്യം പറഞ്ഞാലും അദ്ദേഹം യാക്കോബായസഭയുടെ നായകനാണെന്നല്ലാതെ എന്റെ മെത്രാച്ചനാണെന്നു വരികയില്ലെന്നും റന്നിയിൽ കത്താവിനെ കത്താവെന്നു പറഞ്ഞതുകൊണ്ടു അയാൾ സ്വർഗ്ഗത്തിലുള്ള കത്താവാണെന്നു ഞാൻ സമ്മതിച്ചതായി വരികയില്ലെന്നുമാണു എന്റെ അഭിപ്രായം. അതുകൊണ്ടു മര്യാദയെപ്രതി യാക്കോബായ അദ്ധ്യക്ഷന്മാരെ തിരുമനസ്സ എന്നു വിളിക്കുന്നതിനു ഞാൻ ലേശവും മടി കാണിച്ചിട്ടില്ല. ഇൻഡ്യാവൈസ്രോയി ആകട്ടെ ചക്രവർത്തി ആകട്ടെ തിരുമേനി എന്നു വിളിക്കുന്ന ആളിനെ വെറും തിത്തൂസ് എന്നു വിളിപ്പാൻ ധൈര്യമുള്ളവൻ ഏതുതരക്കാരനാണെന്നു യോഗ്യന്മാരായ വായനക്കാർ വിധിക്കട്ടെ.

പ്രിയയാക്കോബായസഹോദരന്മാരെ നിങ്ങളെ ആരെയും ഇടച്ചപ്പെടുത്തണമെന്നു ഇനിക്കു ഉദ്ദേശമില്ല. നിങ്ങളുടെ സഭാനാവായ പത്രികയുടെയും, നിങ്ങളുടെ കൂട്ടത്തിലുള്ള ചിലരുടേയും മര്യാദയില്ലായ്മയെ പ്രത്യക്ഷീകരിക്കണമെന്നും ഒരേ വംശത്തിൽപെട്ടവരായ നാം വിശ്വാസഭിന്നതയോടുകൂടെയിരുന്നാലും ഈ ഇരുപതാം ശതാബ്ദത്തിലെങ്കിലും അന്യോന്യം മര്യാദയുള്ളവരായും സ്നേഹമുള്ളവരായും വർത്തിക്കുന്നതിനു ഇടയാകണമെന്നുമെ ഇനിക്കു വാഞ്ഛയുള്ളു എന്നു സർവ്വജ്ഞനായ ദൈവം അറിയുന്നു. ഇതിലേക്കായി ഞാൻ പ്രയോഗിച്ചതു നിങ്ങളെ മുറിപ്പെടുത്തുന്ന കത്തിയാണെന്നു ഞാൻ സമ്മതിക്കുന്നു. ഈ കത്തികൊണ്ടല്ലാതെ ഈ വലിയരോഗത്തെ നീക്കുന്നതിനു വഴികാണാഞ്ഞിട്ടാണു അങ്ങിനെ ചെയ്തതെന്നു ഞാൻ ഒന്നുകൂടെ പറയണമെന്നില്ലല്ലോ.

൧൦൮൧ കന്നി ൨൦-ാംനു-

കെ. എൻ. ദാനിയേൽ.

തിരുവല്ലാ.